ദി THE MALANKARA SABHA

# മലങ്കരസഭ

MALAYALAM MONTHLY, Vol-68, Issue-4
APRIL 2024
Price ₹ 25, Annual Subscription ₹ 250

ആദാമ്യർക്കായ് സ്ലീബായെ
ഗോവേണിയാക്കിയവൻ ധന്യൻ
നിബിശ്ലീഹന്മാർ സഹദേന്മാർ
അതിലൂടാരോഹം
ചെയ്തു!



# പുതുപ്പള്ളി പെരുന്നാൾ

**ഏപ്രിൽ 23 മുതൽ മെയ് 23 വരെ**







**ഏപ്രിൽ 28, ഞായർ**

02.00 pm കൊടിമര ഘോഷയാത്ര
05.00 pm കൊടിയേറ്റ്:
ഫാ. ഡോ. വർഗീസ് വർഗീസ് (വികാരി)

**മെയ് 5, ഞായർ**

**വി. മൂന്നിന്മേൽ കുർബ്ബാന**
അഭി. ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ്
മെത്രാപ്പോലീത്തായുടെ പ്രധാന കാർമികത്വത്തിൽ

11.00 am **സാംസ്കാരിക സമ്മേളനം**
ഓർഡർ ഓഫ് സെന്റ് ജോർജ് പുരസ്കാരം
അവയവ ദാനത്തിലൂടെ മാതൃകയായ
ഫാ. കുര്യാക്കോസ് വർഗീസ്
(മാർ അന്തോണിയോസ് ദയറാ)
ഫാ. ജോസഫ് ആൻഡ്രൂസ്
(മാർ പക്കോമിയോസ് അരമന)
എന്നിവർക്ക് സമർപ്പിക്കുന്നു

6.00 pm **തീർത്ഥാടക സംഗമം**
6 കരകളിൽ നിന്നും പള്ളിയിലേക്ക് പ്രദക്ഷിണം

**മെയ് 6, തിങ്കൾ**

8.30 am **വി. അഞ്ചിന്മേൽ കുർബ്ബാന**
അഭി. ഡോ. യൂഹാനോൻ മാർ ദിമെത്രയോസ്
തിരുമേനിയുടെ മുഖ്യ കാർമികത്വത്തിൽ
02.00 pm വിറകിടീൽ ചടങ്ങ്
06.00 pm പുതുപ്പള്ളി കവല ചുറ്റിയുള്ള പ്രദക്ഷിണം.

**മെയ് 7 വലിയ പെരുന്നാൾ ദിനം**

01.00 am വെച്ചൂട്ടിനുള്ള അരിയിടീൽ ചടങ്ങ്.
05.45 am വി. കുർബ്ബാന
08.30 am **വി. ഒൻപതിന്മേൽ കുർബ്ബാന**
പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ
മാത്യൂസ് തൃതീയൻ കാതോലിക്കാ
ബാവായുടെ പ്രധാന കാർമികത്വത്തിൽ
11.00 am വെച്ചൂട്ട്, നേർച്ച സദ്യ,
കുട്ടികൾക്ക് ആദ്യ ചോറൂട്ട്.
02.00 pm ഇരവിനല്ലൂർ കവല ചുറ്റി പ്രദക്ഷിണം.
04.00 pm നേർച്ച വിതരണം (അപ്പവും കോഴിയും)


നേർച്ചകാഴ്ചകൾ അയച്ചുതരേണ്ട വിലാസം
വികാരി/കൈക്കാരന്മാർ
സെ. ജോർജ് ഓർത്തഡോക്സ് ചർച്ച്, പുതുപ്പള്ളി പി.ഒ.,
കോട്ടയം - 686001

Contact:
Trustee: Philipose - Vannala (7306379825),
Mathew N.K.-Nellisseril (9447806841)
Email: puthuppallypally123@gmail.com,
Web: www.puthuppallypally.in


Charity A/c No.
1. Federal Bank A/c No. 12740100049276, IFSC : FDRL0001274
2. IOB A/c No. : 35580100009999, IFSC : IOBA0003458

# മഹാപുരോഹിത സന്ദേശം

പരമകാരുണികനായ ദൈവതിരുമുൻപാകെ നന്ദിപൂർവം നമ്മുടെ തലകുനിച്ചു കൊണ്ടും എന്തെന്നില്ലാത്ത ആഹ്ളാദത്തോടും സന്തോഷത്തോടും നിങ്ങളെ എല്ലാവരെയും അഭിനന്ദിച്ചു കൊണ്ടും 2024 ഫെബ്രുവരി 25-ന് കോട്ടയത്ത് ചേർന്ന മാർത്തോമ്മൻ പൈതൃക മഹാ സമ്മേളനത്തിന്റെ വൻ വിജയത്തിന് നമ്മുടെ ആഹ്വാനം ഉള്‍ക്കൊണ്ട് കത്തുന്ന പകൽച്ചൂടിനെ വകവയ്ക്കാതെ മലങ്കര സഭ ഒന്നാകെ കടന്നു വന്നതിൽ നാം നമ്മുടെ സന്തോഷം നിങ്ങളെ അറിയിക്കുന്നു. നമ്മുടെ പിതാവായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ രക്തം വീണു കുതിർന്ന ഭാരത മണ്ണിൽ ആ പൈതൃകം ഏറ്റു വളർന്ന മലങ്കര സഭ തലമുറകളിലേക്ക് ആ ഊർജവും വിശ്വാസവും പകർന്നു കൊടുക്കാൻ നടത്തുന്ന ഏതു ശ്രമവും നിങ്ങൾ ഏറ്റെടുക്കും എന്നതിന്റെ ഉത്തമ ഉദാഹരണമായിരുന്നു കോട്ടയം കണ്ട ജനസാഗരം. സഭാ ഭരണഘടന നിലവിൽ വന്നതിന്റെ നവതിയാഘോഷവും, ഭരണഘടനാശില്പി പരിശുദ്ധ വട്ടശ്ശേരിൽ പിതാവിന്റെ ഭാസുരമായ ഓർമ്മയുടെ നവതിയും ആവേശത്തോടെ നിങ്ങൾ ഏറ്റെടുത്തു എന്നതിന്റെ നിദർശനമായിരുന്നു ലക്ഷത്തിൽപരം വരുന്ന മലങ്കര നസ്രാണി സംഗമം. വാത്സല്യ മക്കളെ, നിങ്ങളാണ് നമ്മുടെയും, പരിശുദ്ധ സഭയുടെയും ശക്തിയും, ഊർജവും, അഭിമാനവും. കഴിഞ്ഞ നാളുകളിൽ നാം ഏൽക്കേണ്ടിവന്ന പരിഹാസവും നിന്ദയും ഒന്നും നമുക്കിപ്പോൾ ഭാരമായി തോന്നുന്നില്ല, പ്രത്യേകിച്ച് മാർത്തോമ്മൻ പൈതൃക സമ്മേളനം കഴിഞ്ഞത നു ശേഷമുള്ള ഈ നാളുകളിൽ നാം കൂടുതല്‍ സന്തോഷവാനും സഭയുടെ ഭാവിയെക്കുറിച്ചു കൂടുതൽ പ്രത്യാശയുള്ളവനും ആണ്. കാരണം നമ്മുടെ സഭാ മക്കൾ  നമ്മുടെ ബലവും ശക്തിയുമായി നമ്മോടൊപ്പം ഉണ്ട് എന്ന ഉറച്ച വിശ്വാസം തന്നെ.

ഈ മഹാസമ്മേളനത്തിന്റെ വൻ വിജയത്തിന് കാരണക്കാരായ നിങ്ങളെ ഓരോരുത്തരെയും നാം മുക്തകണ്ഠം അഭിനന്ദിക്കുന്നു. സ്വദേശത്തുനിന്നും വിദേശത്തുനിന്നും മലങ്കരസഭയുടെ മുപ്പതു ഭദ്രാസനങ്ങളിൽ നിന്നുമായി അനേക ത്യാഗങ്ങൾ സഹിച്ചു പങ്കെടുത്ത എല്ലാവരോടും പരിശുദ്ധ സഭയ്ക്കുവേണ്ടി നാം നന്ദി അറിയിക്കുന്നു. നിങ്ങളുടെ ത്യാഗങ്ങൾക്കും കഷ്ടപ്പാടുകൾക്കും ദൈവം ഫലം നൽകട്ടെ എന്ന് നാം പ്രാർത്ഥിക്കുന്നു. പരിശുദ്ധ സുന്നഹദോസ് അംഗങ്ങളായ നമ്മുടെ സഹോദര മെത്രാപ്പോലീത്തന്മാർ, നമ്മുടെ വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി, അസോസിയേഷൻ സെക്രട്ടറി, വർക്കിംഗ് കമ്മറ്റി അംഗങ്ങൾ, സഭാ മാനേജിങ് കമ്മറ്റി അംഗങ്ങൾ, ഭദ്രാസന കൗൺസിൽ അംഗങ്ങൾ, വൈദീക സ്ഥാനി കൾ, സഭയിലെ എല്ലാ ഇടവകളിലെയും പുരോഹിതന്മാർ, ഇടവക മാനേജിങ് കമ്മറ്റി അംഗങ്ങൾ, ആബാലവൃദ്ധം വിശ്വാസികൾ, അല്പമായോ അധികമാ യോ സഭയെ സ്നേഹിക്കുകയും സഹായിക്കുകയും ചെയ്യുന്നവർ, പ്രത്യേകാൽ മാർത്തോമ്മൻ പൈതൃക സംഗമത്തിന്റെ വിജയത്തിനായി പ്രാർത്ഥിക്കുകയും സഹകരിക്കുകയും ചെയ്ത എല്ലാവരോടും, നിസ്വാർത്ഥമായി പ്രവർത്തിച്ച വിവിധ മാർത്തോമ്മൻ പൈതൃക സമ്മേളന കമ്മറ്റികളോടും നമ്മുടെ സ്നേഹവും നന്ദിയും പരിശുദ്ധ സഭയ്ക്കു വേണ്ടി അറിയിക്കുന്നു.

മാർത്തോമ്മായുടെ വിശ്വാസ വഴിയേ പ്രാർത്ഥനാപൂർവ്വം നമുക്ക് മുന്നേറാം, ഒരു ശക്തിക്കും നമ്മെ തകർക്കാൻ കഴിയില്ല. ഒരു വിരുദ്ധത്തിന്റെ കെണിയിലും നാം വീഴില്ല, ഒരു വ്യർത്ഥ സംസാരത്തിനും നമ്മെ തളർത്താൻ കഴിയില്ല. "എന്റെ കർത്താവും എന്റെ ദൈവവുമേ" എന്ന് നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹായെപ്പോലെ നമുക്ക് ഉദ്ഘോഷിക്കാം. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയെപ്പോലെ പ്രാണനു തുല്യം പരിശുദ്ധ സഭയെ സ്നേഹിക്കാം. വീണ്ടും നമ്മുടെ സ്നേഹം, നന്ദി എല്ലാവരെയും അറിയിക്കുന്നു.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**






# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക മാധ്യമം . 2024 ഏപ്രിൽ. ലക്കം 4. പുസ്തകം 68. വില ₹ 25


LETTER FROM THE EDITOR

'നമ്മുടെ കർത്താവ് ഉയിർത്തെഴുന്നേറ്റു!
സത്യമായും അവിടുന്ന് ഉയിർത്തെഴുന്നേറ്റു!'

രാത്രിമഴയ്ക്കു ശേഷമുള്ള പുലരിപോലെയാണ് ഉയിർപ്പിനു ശേഷമുള്ള ഹേവോറോ ദിനങ്ങളും പുതുഞായറും. ഓർത്തഡോക്സ് ക്രിസ്തീയതയുടെ ആധാരശിലകളായ പ്രത്യാശയും ആനന്ദവും ഉയിർപ്പ് പെരുന്നാളിൽ വിളങ്ങുന്നു. ഉയിർത്തെഴുന്നേറ്റ കർത്താവിനെ കണ്ട ശിഷ്യരുടെ ആനന്ദത്തിന്റെ അലകൾ ഇനിയും ഒടുങ്ങിയിട്ടില്ല. മരണദുഃഖത്തിന്മേൽ സുവിശേഷത്തിന്റെ വിജയവും അത് നൽകുന്ന ബ്രഹ്മാനന്ദവുമാണ് പുനരുത്ഥാനം. ജീവിതത്തിന്റെ സാർഥകതയും പൂർണ്ണ വിജയപ്രാപ്തിയും ഉയിർപ്പിൽ ഉയർത്തപ്പെടുന്നു. യാത്ര നിമിത്തം മനസ്സ് ക്ഷീണിച്ച മനുഷ്യർക്ക് മഞ്ഞിനൊപ്പം പൊഴിയുന്ന മന്നയാണ് ഈ സദ്‌വാർത്ത.

ഇന്ന് പ്രപഞ്ചത്തിന്റെ കാര്യവിചാരകത്വമുള്ളള മനുഷ്യൻ ജീവനേക്കാൾ ഇരുളും മരണവും സ്വരുക്കൂട്ടുന്നു. ദുരാഗ്രഹത്തോടെയുള്ള പരിസ്ഥിതി കൈയ്യേറ്റങ്ങൾ, അണ്വായുധ ശേഖരം, മനുഷ്യ ജീവനു നേരെയുള്ള മത-രാഷ്ട്രീയ ക്രൂരതകൾ ഇവയെല്ലാം ജീവന്റെ തളിർപ്പുകളെ ഞെരുക്കികളയുന്നു. എന്നാൽ യേശുക്രിസ്തുവിന്റെ ഉയിർപ്പ് നമ്മെ ജീവന്റെ സൂക്ഷിപ്പുകാരാക്കുന്നു. ഉയിർത്തെഴുന്നേറ്റ കർത്താവിനു മുമ്പിൽ പാപത്തിന്റെ സകല ശക്തിയും മരവിച്ചു പോകുന്നുവെന്ന് സിറിയയിലെ ഇസഹാക്ക് പിതാവ് പറയുന്നു.

ഉയർപ്പില്ലെങ്കിൽ മനുഷ്യജീവിതം എത്ര നിരർത്ഥകം. ശവക്കുഴിയിൽ കിടക്കുമ്പോൾ ശരീരത്തിലേക്ക് മൺവെട്ടിയിൽ കോരിയിടുന്ന മണ്ണ് മാത്രമാണ് ജീവിതത്തിന്റെ പ്രതിഫലം എന്ന് പറയേണ്ടിവരുമായിരുന്നു. മൗണ്ട് ആതോസിലെ ഒരു സന്യാസി എഴുതുന്നു 'നമ്മൾ ഉപവസിച്ചു, പ്രാർത്ഥിച്ചു എന്നതിനേക്കാൾ യേശുക്രിസ്തുവിന്റെ ഉയിർപ്പനുഭവത്തിൽ എത്രമാത്രം ജീവിച്ചു എന്നതാണ് പ്രധാനം. ഉയിർപ്പിന്റെ ആനന്ദം നമ്മുടെ കൈവശമുണ്ടോ? ആ ആനന്ദം നമ്മെ കൈവശമാക്കിയിട്ടുണ്ടോ? മറ്റുള്ളവർ നമ്മുടെ വാക്കിലൂടെയും പ്രവർത്തിയിലൂടെയും പുനരുത്ഥാനത്തിന്റെ പരമാർഥത്തെ തിരിച്ചറിയുന്നുണ്ടോ? അതാണ് പ്രധാനം.

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി


**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234





ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

പുരാതന മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രം

# സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ

കടമ്പനാട്



പരിശുദ്ധ

മൂന്നാം മാർത്തോമ്മായുടെ

336-ാം

# ഓർമ്മപ്പെരുന്നാളും കൺവൻഷനും

2024 ഏപ്രിൽ 14 മുതൽ 22 വരെ





ഫാ. ജേക്കബ് കോശി



ഫാ. അനൂപ് ജോർജ്ജ്



ഫാ. ജിബിൻ ജോൺ ജോർജ്ജ്



സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ
കടമ്പനാട്, അടൂർ, 691553
Ph: 04734 282155




കൊടിയേറ്റ് * കൺവൻഷൻ * പ്രദക്ഷിണം * വി. മൂന്നിന്മേൽ കുർബ്ബാന
മാർത്തോമ്മൻ പുരസ്കാര സമർപ്പണം * സ്വർഗ്ഗീയ നിക്ഷേപഫണ്ട് വിതരണം
കുടുംബസംഗമം * ക്രിസ്തീയ ശാസ്ത്രീയ സംഗീതം * എക്ബോ
അഖില മലങ്കര ക്വിസ് മൽസരം * വൈദികസംഗമം * വെച്ചൂട്ട്

ഏവർക്കും പ്രാർത്ഥനാപൂർവ്വം സ്വാഗതം

# അകം

CONTENTS





**8** അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സന്ദർശനങ്ങൾ...
- ഡോ. യൂഹാനോൻ മാർ ദീസയ്കോറോസ് മെത്രാപ്പോലീത്താ

**14** വിശ്വസ്തനും വിശുദ്ധനുമായ ഗീവർഗീസ് സഹദാ...
- ഫാ. ജോബ് സാം മാത്യു

**16** യെശ്കാഹെക്, മലങ്കരസഭയെ...
- ബെന്യാമിൻ തോമസ് റമ്പാൻ

**18** ക്ഷമ
- ഫാ. മത്തായി വൈദ്യൻ

**20** പുതുഞായർ പ്രകാശത്തിലേക്കുള്ള ജാലകം...
- ഫാ. അലക്സ് പി. ജോർജ്, മുളന്തുരുത്തി

**23** മാർ തേവോദോസ്യോസിന്റെ വിദ്യാഭ്യാസ ദർശന....
- ഫാ. ഡോ. പി.എസ്. വർഗ്ഗീസ്

**30** മൃഗക്കലിയിൽ വിറങ്ങലിച്ച് വയനാട്...
- ഫാ. ജോബി വർഗ്ഗീസ് മാമ്പള്ളിൽ

**32** ലഹരിമുക്ത യുവത...
- ജേക്കബ് മാത്യു കുരാക്കാരൻ

പംക്തികൾ
വചനദീപ്തി
വേദാനുഭവം
യൂത്ത്ജംഗ്ഷൻ
കാലാവസ്ഥാ വ്യതിയാനം
ക്വിസ്സ്


*Cover Photo:*
*Renovated Dome of Devalokam Aramana Chapel.*
*Fr. Alex Thomas, Kottayam*





# അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സന്ദർശനങ്ങൾ

## സഭയുടെ മുറിവ് ഉണക്കാനോ?




**ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ**

ഭാരതത്തിലെ അതിപുരാതന ക്രൈസ്തവസഭയായ മലങ്കര സഭയിൽ ഒരു നൂറ്റാണ്ടിലധികമായി നിലനിൽക്കുന്ന ഭിന്നതകൾക്കും വ്യവഹാരങ്ങൾക്കും അറുതിവരുത്തണമെന്നതും സഭയിൽ ശാശ്വതമായ സമാധാനവും ഐക്യവും ഉണ്ടാകണമെന്നതും ഓരോ സഭാംഗത്തിന്റെയും സ്വപ്നമാണ്. കർത്താവിന്റെ അരുമശിഷ്യനായ മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ സഭ ഒന്നേയുള്ളുവെന്നും കാലാകാലങ്ങളായി ഭിന്നിച്ചുപോയവരും ഇപ്പോൾ ഭിന്നിച്ചു നിന്നുകൊണ്ട് വ്യവഹാരങ്ങൾ ഉണ്ടാക്കുന്നവരും കർത്താവിൽ സഹോദരങ്ങൾ എന്ന നിലയിൽ തിന്മ വെടിഞ്ഞു ഉത്സാഹത്തോടെ ഒരു കൂട്ടമായി മാറണമെന്നും ദൈവഭയമുള്ള ഓരോ വിശ്വാസിയും ആഗ്രഹിക്കുന്നു. പ. മാർത്തോമ്മാ ശ്ലീഹായുടെ മക്കൾ എന്ന നിലയിൽ 16-ാം നൂറ്റാണ്ടു വരെ ഒന്നായി നിന്ന മലങ്കരസഭയിൽ നിന്നു വേറിട്ടുമാറി, വൈദേശിക പ്രലോഭനങ്ങളുടെയും അടിമത്വവാഴ്ചകളുടെയും കോളനിവൽക്കരണ മേൽക്കോയ്മകളുടെയും അധികാര മോഹങ്ങളുടെയും സത്യവിശ്വാസ ധ്വംസനങ്ങളുടെയും ഫലമായി, ഏതെങ്കിലും ഒരു വിദേശ സഭയുടെയോ വിദേശിയുടെയോ വാലായി നിൽക്കുന്ന 'സഭ'കളും 'കൂട്ടായ്മ'കളും രൂപപ്പെട്ടു വളർന്നു എന്നത് സങ്കടകരമായ ചരിത്ര സത്യമാണ്. ആ സങ്കട ചരിത്രത്തിന്റെ അവസാന ഭാഗവും സ്വാധീനങ്ങളുമാണ് സഭ ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന അസമാധാനവും വേദനകളും.

എ.ഡി. 1665-ലോ അതിനു ശേഷമോ ഉണ്ടായ മലങ്കര-അന്ത്യോഖ്യാ ബന്ധം മൂലം രണ്ടു അതിപ്രധാന സവിശേഷതകൾ മലങ്കരസഭയിൽ ഉണ്ടായിട്ടുണ്ട്. (അന്ത്യോഖ്യൻ സഭയ്ക്കുണ്ടായ ഗുണങ്ങളുടെ വിശദീകരണം ഈ ലേഖനത്തിന്റെ ലക്ഷ്യമല്ലാത്തതിനാൽ പരാമർശിക്കുന്നില്ല). 1. സഭയുടെ സത്യവിശ്വാസ സംക്ഷണം അതായത് നിഖ്യ-കുസ്തന്തീനോപോലീസ്-എഫേസൂസ് സുന്നഹദോസുകൾ വഴി രൂപപ്പെട്ടുവന്ന സത്യവിശ്വാസം മാറ്റം കൂടാതെ സംരക്ഷിച്ചുവരുവാൻ നമുക്ക് സാധിച്ചു; 2. സഭയുടെ ആരാധന-അതിമനോഹരമായ ദൈവാരാധന നിലനിർത്തുവാൻ മലങ്കരസഭയ്ക്കു സാധിച്ചു. ഈ രണ്ടു സവിശേഷതകൾ സഭയിൽ നിലനിൽക്കുന്നു എന്നതിനാലാണ് മറ്റൊരു പൗരസ്ത്യ ഓർത്തഡോക്സ സഭയ്ക്കും നൽകാത്ത സ്ഥാനവും മാനവും അന്ത്യോഖ്യൻ സുറിയാനി സഭയ്ക്കും അതിന്റെ അദ്ധ്യക്ഷനും മലങ്കരസഭ നൽകിയിരിക്കുന്നത്. എന്നാൽ ആ സ്ഥാനത്തേയും ബഹുമാന

ത്തേയും അന്ത്യോഖ്യൻ സുറിയാനി സഭയുടെ പാത്രിയർക്കീസ് ബാവാമാർ വികലമാക്കിക്കൊണ്ട് ഉടമസ്ഥമനോഭാവത്തിൽ പ്രവർത്തിക്കുന്നു എന്നതാണ് മലങ്കരസഭയിലെ അസമാധാനത്തിന്റെയും അനൈക്യത്തിന്റെയും പ്രധാന കാരണം. അധികാരമോഹവും നീതിബോധമില്ലായ്മയും ശിക്ഷണബോധമില്ലായ്മയും ഉള്ള ഒരു സമൂഹം അതിനു കൊടിപിടിക്കുവാൻ മലങ്കരസഭയിൽ തന്നെ ഉള്ളതിനാൽ അസമാധാനവും ഭിന്നതയും വർദ്ധിപ്പിച്ചു അധീശത്വ മനോഭാവത്തിൽ മുന്നോട്ടു പോകുവാൻ അന്ത്യോഖ്യാ പാത്രിയർക്കീസന്മാർക്കു ശക്തി ലഭിക്കുന്നു എന്നതും വിസ്മരിച്ചുകൂടാ.

മലങ്കരസഭാ ഭരണഘടനയിൽ പാത്രിയർക്കീസിന്റെ സ്ഥാനം ഉചിതമായ രീതിയിൽ വിവരിക്കുന്നുണ്ട്. പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ ആഗോള തലവനായി അദ്ദേഹത്തെ മലങ്കരസഭാ ഭരണഘടന കരുതുന്നില്ല. അദ്ദേഹം ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷനാണ്. ഓർത്തഡോക്സ് സുറിയാനി സഭയുടെ മറ്റൊരു വിഭാഗമാണ് (ഭാഗമല്ല) മലങ്കരസഭ. അത് മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയിൽ ഉൾപ്പെട്ടതും പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ കാതോലിക്കായുമാകുന്നു. അതായത് ഓർത്തഡോക്സ് സുറിയാനി സഭ രണ്ടു വിഭാഗങ്ങളായി നിൽക്കുന്നു. അതിൽ ഒരു വിഭാഗത്തിന്റെ തലവൻ അന്ത്യോഖ്യാ പാത്രിയർക്കീസും രണ്ടാമത്തെ വിഭാഗത്തിന്റെ തലവൻ പൗരസ്ത്യ കാതോലിക്കായുമാകുന്നു എന്നു സഭാഭരണഘടന വളരെ ഭംഗിയായി വിവരിക്കുന്നു. ഇങ്ങനെയൊരു പരാമർശത്തിനു കാരണം ഇവ രണ്ടും ഒരേ വിശ്വാസവും ഒരേ ആരാധനയും കാത്തു സൂക്ഷിക്കുന്ന സഭകൾ ആയതുകൊണ്ടാണ്. രണ്ടു കൂട്ടരും യാക്കോബായക്കാർ എന്ന പിശകായി വിളിക്കപ്പെട്ടിരിക്കുന്നു എന്നു ഭരണഘടന മൂന്നാം ഖണ്ഡികയിൽ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്. സഭാ വിജ്ഞാനീയ പ്രകാരവും സഭാ ഭരണഘടന പ്രകാരവും തുല്യതയുള്ളതും പരസ്പര പൂരകത്വമുള്ളതുമായ രണ്ടു സ്ഥാനങ്ങളാണ് പാത്രിയർക്കീസും കാതോലിക്കായും. ഒന്നു മറ്റൊന്നിനു മുകളിലോ താഴെയോ നിൽക്കുന്നില്ല. ഭരണഘടനയുടെ 101-ാം ഖണ്ഡികയും തുടർന്നു വരുന്ന 'പാത്രിയർക്കീസ്' പരാമർശമുള്ള ഖണ്ഡികകളും ഈ തുല്യതയും പരസ്പരം പൂരകത്വവും ഉറപ്പിക്കുന്നവയാണ്.

1958, 1995, 2002, 2017 തുടങ്ങിയ എല്ലാ വർഷങ്ങളിലും ഉണ്ടായ ബഹു. സുപ്രീംകോടതിയുടെ വിധിന്യായങ്ങളിലെല്ലാം മലങ്കര സഭയുടെമേൽ പ. പാത്രിയർക്കീസ് ബാവായുടെ അധികാരം ശൂന്യതയിലാകുന്നു എന്നു വെളിപ്പെടുത്തിയിരിക്കുന്നതിന്റെ കാരണം സഭാവിജ്ഞാനീയത്തിലും സഭാ ഭരണഘടനയിലും വ്യക്തമാക്കപ്പെട്ടിരിക്കുന്ന രണ്ടു സ്ഥാനങ്ങളുടെയും പരസ്പര പൂരകത്വത്തിന്റെയും തുല്യതയുടെയും അടിസ്ഥാനത്തിലാണ്. അത് മനസ്സിലാക്കി പ്രവർത്തിക്കാനുള്ള ഇച്ഛാശക്തി പാത്രിയർക്കീസു ബാവാമാർക്കും അവരുടെ കീഴിലാണ് മലങ്കരസഭ എന്നു വിളിച്ചു പറയുന്ന പാത്രിയർക്കീസ് വിഭാഗത്തിനും ഉണ്ടായാൽ മലങ്കരസഭയിൽ ശാശ്വത സമാധാനവും ഐക്യവും ഉണ്ടാകും എന്നു സംശയമില്ല. 1958-ലെ ബഹു. സുപ്രീം കോടതി വിധിക്കു ശേഷം 1934-ലെ സഭാ ഭരണഘടനയെ നിരുപാധികം എല്ലാവരും അംഗീകരിച്ചുകൊണ്ടു സഭ ഒന്നായി നീങ്ങിയെങ്കിലും 1970-കളിൽ ഉണ്ടായ അകാനോനിക ശ്രേഷ്ഠ കാതോലിക്കാ വാഴ്ചയും സഭാഭരണഘടനയ്ക്കു വിരുദ്ധമായി പാത്രിയർക്കീസ് ബാവാ നടത്തിയ മെത്രാൻ വാഴിക്കലുകളും സഭയെ വീണ്ടും ഭിന്നിപ്പിക്കുകയും കയ്യൂക്കിന്റെയും അക്രമത്തിന്റെയും ബലത്തിൽ സഭയുടെ ദേവാലയങ്ങൾ പിടിച്ചെടുക്കുകയും ചെയ്ത ശേഷം സാധാരണക്കാരായ വിശ്വാസികളിൽ അതിരുകടന്ന അന്ത്യോഖ്യാഭക്തി വളർത്തിയെടുക്കുകയും കാനോനിക അംഗീകാരമുള്ള മലങ്കരസഭ വേദവിപരീതികളാണെന്നു പഠിപ്പിക്കുകയും ചെയ്തു വരുന്ന രീതി 1995 വരെ തുടർന്നപ്പോളാണ് 1934-ലെ ഭരണഘടനയ്ക്കു വിധേയമായി സഭ മുഴുവൻ ഭരിക്കപ്പെടണമെന്ന വിധി വീണ്ടും ബഹു. സുപ്രീം കോടതിയിൽ നിന്നുണ്ടായത്.

### 1995-ലെ ബഹു. സുപ്രീം കോടതി വിധിക്കു ശേഷം

1934-ലെ സഭാഭരണഘടന പ്രകാരം മാത്രം മലങ്കരസഭ മുഴുവനും ഭരിക്കപ്പെടണമെന്ന വിധി പുറപ്പെടുവിച്ചതിനു പുറമേ പാത്രിയർക്കീസ് വിഭാഗത്തിന്റെ പ്രത്യേക അഭ്യർത്ഥനകളും അപേക്ഷകളും മാനിച്ച് ഭരണഘടനയിൽ ഭേദഗതിയിൽ വരുത്തുവാനും അതനുസരിച്ച് ഒരു ചീഫ് ജസ്റ്റിസിനെ തന്നെ നിരീക്ഷകനായി നിയോഗിച്ചു മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയഷൻ വിളിച്ചു കൂട്ടി സഭയെ ഒന്നാക്കുവാനും ബഹു. സുപ്രീം കോടതി ഇടപെട്ടു. മലങ്കര അസോസിയേഷൻ യോഗത്തിന്റെ സുതാര്യമായ നടത്തിപ്പിനു ഒരു നിരീക്ഷകനെ വെക്കണം എന്നു ബഹു. സുപ്രീം കോടതിയിൽ രേഖാമൂലം ആവശ്യപ്പെടുകയും ആവശ്യം അംഗീകരിച്ചു കിട്ടിയപ്പോൾ അതിനുവേണ്ടി സുപ്രീം കോടതിയിൽ പണം അടയ്ക്കുകയും ചെയ്തിട്ട് നിരീക്ഷകന്റെ സാന്നിധ്യത്തിൽ 2002-ലെ പരുമല അസോസിയേഷൻ യോഗം വിളിച്ചു കൂട്ടിയപ്പോൾ കോടതിയെയും നിരീക്ഷകനെയും ധിക്കരിച്ചുകൊണ്ട് അതേ ദിവസം തന്നെ പുത്തൻകുരിശിൽ കൂടുകയും പുതിയ ഭരണഘടനയുണ്ടാക്കി മലങ്കര സഭയുടെ ദൈവാലയങ്ങൾ വിട്ടുകൊടുക്കാതിരിക്കുകയും അകാനോനികമായി തുടരെ തുടരെ മെത്രാന്മാരെ വാഴിച്ച് സഭായോജിപ്പിനു തുരങ്കം വയ്ക്കുകയും ചെയ്ത് പാത്രിയർക്കീസ് വിഭാഗം നേതൃത്വത്തിന്റെ ചെയ്തികളാണ് 2017 ജൂലൈ മൂന്നിലെ ബഹു. സുപ്രീം കോടതി പുറപ്പെടുവിച്ച അന്തിമ വിധിന്യായത്തിനു കാരണം. തങ്ങളുടെ നിലപാടുകൾക്കനുകൂലമായ ഒരു ചെറു പരാമർശം എങ്കിലും കോടതിയിൽ നിന്നുണ്ടായാൽ കൈയൂക്ക് കൊണ്ടു അതിനെ വിധിന്യായമാക്കി പരിഗണിച്ചു ദൈവാലയങ്ങൾ പിടിച്ചെടക്കുകയും നിലപാടുകൾക്ക് എതിരായ വ്യക്തമായ വിധിന്യായങ്ങൾ ഏതു നീതിന്യായ കോടതികൾ പുറപ്പെടുവിച്ചാലും അവയോടുചെറുത്തു നിൽക്കുകയും ചെയ്യുന്ന പ്രവണത പാത്രിയർക്കീസ് വിഭാഗത്തിന്റെ നയമാണ്. അതിനെ ആരു പിൻതാങ്ങിയാലും നീതിന്യായ ബോധമുള്ള മലങ്കര നസ്രാണികൾ അത് അംഗീകരിക്കുകയില്ല. നീതിബോധമുള്ള പൊതുസമൂഹം ഇതു തിരിച്ചറിയേണ്ടിയിരിക്കുന്നു.

### അപ്രേം കരീം പാത്രിയർക്കീസ് ബാവായുടെ സ്ഥാനാരോഹണവും തുടർന്നുള്ള സഭാ സമാധാന നിലപാടുകളും

മലങ്കര സഭയുടെ ഭരണഘടന വിവക്ഷിക്കുന്ന രീതിയിലല്ല പ. അപ്രേം കരീം രണ്ടാമൻ പാത്രിയർക്കീസ് ബാവായുടെ തെരഞ്ഞെടുപ്പും സ്ഥാനാരോഹണവും നടന്നതെങ്കിൽ പോലും സഭ അദ്ദേഹത്തിന്റെ സ്ഥാനാരോഹണത്തെ സഭാസമാധാനത്തിനും ഐക്യത്തിനും വേണ്ടിയുള്ള

ശുഭാപ്തി വിശ്വാസത്തോടും പ്രത്യാശയോടും കൂടിയാണ് വീക്ഷിച്ചത്. അതുകൊണ്ടാണ് പ. സഖാ പ്രഥമൻ പാത്രിയർക്കീസ് ബാവായുടെ വിയോഗത്തിൽ അനുശോചനം രേഖപ്പെടുത്തിക്കൊണ്ടും സഭയുടെ പ്രാർത്ഥന അറിയിച്ചുകൊണ്ടും അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയുടെ സുന്നഹദോസിനു (21 മാർച്ച് 2014) സന്ദേശം അയച്ചതിനു ശേഷം പ. സഖാ പ്രഥമൻ ബാവായുടെ പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനും അവരോധിക്കുന്നതിനും വേണ്ടിയുള്ള പ്രാർത്ഥനകൾ അർപ്പിച്ചുകൊണ്ട് അവരുടെ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി അഭി. തെയോഫിലോസ് ജോർജ് സലീബാ മെത്രാപ്പോലീത്തായുടെ പേർക്ക് പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു വീണ്ടും സന്ദേശം അയച്ചത് (31 മാർച്ച് 2014) രണ്ടു സന്ദേശങ്ങൾക്കും മറുഭാഗത്തു നിന്നു യാതൊരു മറുപടിയും ലഭിച്ചിട്ടില്ല.

പ. അപ്രേം കരീം പാത്രിയർക്കീസ് ബാവാ അന്ത്യോഖ്യൻ സുറിയാനി സഭയുടെ പാത്രിയർക്കീസ് ആയി അവരോധിക്കപ്പെട്ട ശേഷം അദ്ദേഹത്തിനു ആശംസകൾ നേർന്നുകൊണ്ടും അദ്ദേഹം മലങ്കര സഭയിൽ ഐക്യവും ശാശ്വത സമാധാനവും ഉണ്ടാകുന്നതിനു മുൻകൈ എടുക്കുമെന്നു പ്രത്യാശ പ്രകടിപ്പിച്ചുകൊണ്ടും 2014 ഏപ്രിൽ 10-ന് പ. കാതോലിക്കാ ബാവാ തിരുമേനി പാത്രിയർക്കീസ് ബാവായ്ക്ക് നേരിട്ടു സന്ദേശം അയച്ചു. ആശംസാ സന്ദേശത്തിനു നന്ദി അറിയിച്ചു കൊണ്ട് അവരുടെ സുന്നഹദോസ് സെക്രട്ടറി മലങ്കര സഭയുടെ എക്യുമെനിക്കൽ ഡിപ്പാർട്ടുമെന്റ് സെക്രട്ടറിക്കാണ് മറുപടി നൽകിയത്.

2015 ഫെബ്രുവരി 07-18 വരെയുള്ള തീയതികളിലായിരുന്നു പാത്രിയർക്കീസ് ബാവായുടെ ആദ്യ കേരള സന്ദർശനം. കേരളത്തിൽ വരുമ്പോൾ മലങ്കരയിലെ പ. കാതോലിക്കായുടെ ക്ഷണപ്രകാരമോ അഥവാ അദ്ദേഹത്തെ അറിയിച്ചോ ആണ് വരേണ്ടതെങ്കിലും പ. പാത്രിയർക്കീസ് ബാവാ അത് ചെയ്തില്ല. എങ്കിൽ പോലും അദ്ദേഹത്തിന്റെ വരവിനെക്കുറിച്ച് മാധ്യമങ്ങൾ വഴി അറിഞ്ഞ പ. കാതോലിക്കാ ബാവാ അദ്ദേഹത്തെ സ്വാഗതം ചെയ്തുകൊണ്ടും മലങ്കരസഭയിൽ രാജ്യനിയമം പാലിച്ചു കൊണ്ടു ശാശ്വത സമാധാനം സ്ഥാപിക്കുന്നതു പദ്ധതികൾ ആവിഷ്ക്കരിക്കണമെന്നു ആവശ്യപ്പെട്ടുകൊണ്ടും കത്തയച്ചു. 2015 ജനുവരി 22-ന് പ. കാതോലിക്കാ ബാവാ നൽകിയ സ്വാഗത സന്ദേശത്തിനു നന്ദി അറിയിച്ചുകൊണ്ടും ശാശ്വത സമാധാനത്തിനുള്ള മാർഗ്ഗങ്ങൾ രൂപപ്പെടുത്തിക്കൊള്ളാമെന്നു ഉറപ്പു അറിയിച്ചുകൊണ്ടും പ. പാത്രിയർക്കീസ് ബാവാ പ. കാതോലിക്കാ ബാവായ്ക്ക് സന്ദേശം അയയ്ക്കുകയുണ്ടായി. എന്നാൽ പരസ്പരം അയച്ച രണ്ടു സന്ദേശങ്ങളിലെയും അന്തഃസത്ത ഉൾക്കൊള്ളാതെ സന്ദർശന വേളയിൽ പ. പാത്രിയർക്കീസ് ബാവാ ചെയ്തത് മലങ്കരസഭയിൽ വേദന വർദ്ധിപ്പിക്കുന്ന കാര്യങ്ങൾ മാത്രമാണ്: 1) മലങ്കര മെത്രാപ്പോലീത്താകൂടിയായ പ. കാതോലിക്കാ ബാവായുടെ അനുവാദമില്ലാതെ മലങ്കരയിലെ ദൈവാലയങ്ങളിൽ അദ്ദേഹം പ്രവേശിച്ചു. 2) മലങ്കര മെത്രാപ്പോലീത്തായായ പ. കാതോലിക്കാ ബാവായുടെ ആസ്ഥാനത്തോടു ചേർന്നു അദ്ദേഹത്തിന്റെ സാന്നിദ്ധ്യമോ അനുവാദമോ ഇല്ലാതെ സ്വീകരണ ആഘോഷങ്ങൾ നടത്തി. 3) പ. കാതോലിക്കായോടു ഒരു സംസർഗ്ഗവും നടത്താതെ ഏകാധിപത്യ രീതിയിൽ അകാനോനികമായി വാഴിക്കപ്പെട്ട അഞ്ചു മെത്രാന്മാരെ സമാധാന സംവാദത്തിനു വേണ്ടി നിയമിച്ചു മാധ്യമങ്ങളിലൂടെ പരസ്യപ്പെടുത്തി. 4) മലങ്കര സഭയും വിഘടിച്ചു നിൽക്കുന്ന പാത്രിയർക്കീസ് വിഭാഗവും തന്റെ കീഴിൽ രണ്ടു റീത്തുകളായി നിൽക്കട്ടെ എന്ന രീതിയിൽ ആവർത്തിച്ചു പ്രസംഗിച്ചുകൊണ്ട് മലങ്കര സഭയിലെ ഐക്യത്തിനും ശാശ്വത സമാധാനത്തിനുമുള്ള മാർഗ്ഗത്തിനും തടസ്സം സൃഷ്ടിച്ചു. സമാധാനദൂതൻ എന്ന ലേബലിൽ മലങ്കരയിൽ വന്നു അസമാധാനത്തിന്റെ വിത്തുവിതച്ച ശേഷം പ. പാത്രിയർക്കീസ് ബാവാ ആദ്യ സന്ദർശനം പൂർത്തിയാക്കി മടങ്ങിപ്പോയി.

ആദ്യസന്ദർശനം പൂർത്തിയാക്കി മടങ്ങിപ്പോയ പ. പാത്രിയർക്കീസ് ബാവാ 2015 മാർച്ച് 23-ാം തീയതി പ. കാതോലിക്കാ ബാവായുടെ പേർക്ക് ഒരു കല്പന അയച്ചു. മലങ്കര ഓർത്തഡോക്സ് സഭയുമായി സംവാദത്തിനുവേണ്ടി അഞ്ചു മെത്രാന്മാർ അടങ്ങുന്ന ഒരു കമ്മറ്റിയെ താൻ നിയോഗിച്ചിട്ടുണ്ടെന്നും മലങ്കരസഭയും അതുപോലെ അഞ്ചു പേരെ നിയോഗിച്ച് അറിയിക്കണമെന്നുമായിരുന്നു കല്പനയിലെ സന്ദേശം.

പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് രണ്ടു രീതിയിലാണ് അതിന് മറുപടി നൽകിയത്. 1) അർമ്മീനിയൻ അപ്പോസ്തോലിക സഭയുടെ 'Armenian Genocide' ശതാബ്ദിയിൽ പങ്കെടുക്കുന്നതിനു വേണ്ടി ആ സഭാ തലവന്റെ ക്ഷണം സ്വീകരിച്ചെത്തിയ പ. കാതോലിക്കാ ബാവായും പ. പാത്രിയർക്കീസ് ബാവായും അർമ്മീനിയൻ സഭയുടെ ആസ്ഥാനമായ യെരേവാനിൽ കണ്ടു മുട്ടിയപ്പോൾ "പഴയ അനുഭവങ്ങളുടെ വെളിച്ചത്തിൽ പ്രാദേശിക തലത്തിലുള്ള ഒരു സംവാദവും വിജയം കാണുകയില്ല എന്നും പ. പാത്രിയർക്കാ സിംഹാസനത്തോടു നേരിട്ട് സംഭാഷണം നടത്തി പ്രശ്നപരിഹാരം ഉണ്ടാക്കാനാണ് ആഗ്രഹിക്കുന്നതെന്നും പ. കാതോലിക്കാ പ. പാത്രിയർക്കീസ് ബാവായെ നേരിട്ടു അറിയിച്ചു. (2015 ഏപ്രിൽ 25). 2) 2015 അഗസ്റ്റു മാസത്തിലെ മലങ്കര സഭാ പ. എപ്പിസ്കോപ്പൽ സുന്നഹദോസുകളിലെ ചർച്ചകളുടെ അടിസ്ഥാനത്തിൽ, പ. കാതോലിക്കാബാവാ യെരേവാനിൽ വെച്ച് പ. പാത്രിയർക്കീസ് ബാവായോടു അറിയിച്ചപ്രകാരം പ. പാത്രിയർക്കീസ് ബാവോയോട് നേരിട്ടു സംഭാഷണം നടത്തണമെന്നും, രാജ്യനിയമം പാലിക്കണമെന്നും ബഹു. സുപ്രീംകോടതി സാധുവാക്കിയ 1934-ലെ സഭാ ഭരണഘടന പ്രകാരം സഭ ഭരിക്കപ്പെടണമെന്നും അറിയിച്ചുകൊണ്ട് പ. കാതോലിക്കാ ബാവ പ. പാത്രിയർക്കീസ് ബാവായ്ക്കു മറുപടി കല്പന അയച്ചു. (2015 ആഗസ്റ്റ് 9). ഈ പ്രതികരണങ്ങളുടെ മറുപടി പ. പാത്രിയർക്കീസ് ബാവായുടെ ഭാഗത്തു നിന്നു ഇതുവരെയും ഉണ്ടായിട്ടില്ല.

2010 ജൂൺ മാസത്തിൽ ഖമ്മിഷ്ലി ആശ്രമത്തിൽ സുറിയാനി സഭയ്ക്കുണ്ടായ നഷ്ടങ്ങളിലും ദുഃഖത്തിലും പങ്കുചേർന്നു കൊണ്ട് പ. കാതോലിക്കാ ബാവാ തിരുമേനി പ. പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ പേർക്ക് സന്ദേശം അയയ്ക്കുകയും (2016 ജൂൺ 20) അദ്ദേഹം അതിനു നന്ദി പ്രകടിപ്പിച്ചു കൊണ്ട് മറുപടി സന്ദേശം നൽകുകയും ചെയ്തിട്ടുണ്ട് (2010 ജൂൺ 24). 2017 ജൂലൈ 3-നുണ്ടായ ബഹു. സുപ്രീം കോടതി വിധിക്കു മുമ്പുതന്നെ സഭയുടെ ഐക്യത്തിനു വേണ്ടി മലങ്കരസഭ കൈക്കൊണ്ട ഔദ്യോഗിക നിലപാടുകൾ മാത്രമാണ് ഇവിടെ രേഖപ്പെടുത്തിയിരിക്കുന്നത്.

## 2017 ജൂലൈ 3-ലെ സുപ്രീം കോടതി വിധിയും തുടർനടപടികളും

2017 ജൂലൈ 3-ാം തീയതി ഭാരതത്തിന്റെ പരമോന്നത നീതിപീഠം പുറപ്പെടുവിച്ച സഭാവ്യവഹാരം സംബന്ധിച്ച അന്തിമ വിധിയെ മലങ്കര സഭയുടെ ഐക്യത്തിനും ശാശ്വത സമാധാനത്തിനും വേണ്ടിയുള്ള ദൈവിക വരദാനമായിട്ടാണ് മലങ്കര സഭയിലെ വിശ്വാസികൾ സ്വീകരിച്ചത്. രാജ്യത്തിന്റെ നിയമവും സഭാ നിയമവും അനുസരിക്കുന്ന ഏതൊരു വിശ്വാസിക്കും ഒരു ബുദ്ധിമുട്ടുണ്ടാകാതെ സ്വാതന്ത്ര്യത്തോടെ ദൈവാരാധന നടത്താമെന്നും നിയമം അനുസരിക്കാത്തവർ മാറിപ്പോകണമെന്നും വ്യക്തമാക്കുന്ന വിധിന്യായമായിരുന്നു അത്. പ. കാതോലിക്കാ ബാവാ തിരുമേനി കല്പന ദൈവാലയങ്ങളിലേക്കയച്ചും മാധ്യമങ്ങൾ വഴി പരസ്യപ്പെടുത്തിയും സഭയുടെ നിലപാടുകൾ വ്യക്തമാക്കിയിട്ടുണ്ട്. പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് പ. കാതോലിക്കാ ബാവായുടെ കല്പനയുടെ അടിസ്ഥാനത്തിൽ സഭാ മക്കൾ എല്ലാവരും ഒരുപോലെ അറിയുവാൻ തക്കവണ്ണം സർക്കുലർ തയ്യാറാക്കി രണ്ടു തവണകളിലായി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്. ആവർത്തനം എന്ന രീതിയിൽ സഭയുടെ നിലപാടുകൾ വ്യക്തമാക്കിക്കൊണ്ട് എല്ലാവരെയും സഭാ ഐക്യത്തിനും ശാശ്വത സമാധാനത്തിനും ക്ഷണിച്ചുകൊണ്ട് സഭയുടെ പബ്ലിക് റിലേഷൻ ഡിപ്പാർട്ടുമെന്റും പ്രസ്താവനകൾ പരസ്യപ്പെടുത്തിയിട്ടുണ്ട്. ഭാരതത്തിന്റെ പരമോന്നത നീതിപീഠം സാധുവാക്കിയിരിക്കുന്ന സഭാഭരണഘടന അനുസരിച്ചും രാജ്യനിയമം പാലിച്ചും ഒരു സഭയായി മുന്നോട്ടു പോകുവാനുള്ള ആഹ്വാനം പല മാർഗ്ഗങ്ങളിലൂടെയും സഭ നൽകിയിട്ടുള്ളതാണ്.

2017 ജൂലൈ 3-ന് ബഹു. സുപ്രീം കോടതി വിധിന്യായം ഉണ്ടായതു മുതൽ ഇന്നേയോളം കേരളത്തിലെ പാത്രിയർക്കീസ് വിഭാഗത്തിന്റെ നേതൃത്വം സ്വീകരിച്ചിരിക്കുന്ന നയം കോടതിയെയും വിധി പ്രസ്താവിച്ച ന്യായാധിപന്മാരെയും സഭയെയും അവഹേളിക്കുന്ന രീതിയിൽ പ്രസ്താവനകളും പ്രക്ഷോഭങ്ങളും സൃഷ്ടിച്ച് വിശ്വാസികളുടെ ഇടയിൽ ആശങ്കകളും ആശയക്കുഴപ്പങ്ങളും വർദ്ധിപ്പിച്ച് വിധി നടപ്പാക്കുന്നത് തടസ്സപ്പെടുത്തുക എന്നതാണ്. വിധി നടപ്പിലാക്കേണ്ട സർക്കാർ സംവിധാനങ്ങളും ഈ നയത്തിനു പരോക്ഷമായും ചിലപ്പോൾ പ്രത്യക്ഷമായും കൂട്ടുനിൽക്കുന്ന രീതിയാണ് കണ്ടുവരുന്നത്. നീതിബോധമുള്ള പൊതുസമൂഹം ഇതു തിരിച്ചറിഞ്ഞു ദൈവീകമായി ചിലപ്പോഴെങ്കിലും പ്രതികരിക്കുന്നുണ്ട് എന്നത് ആശ്വാസം പകരുന്ന വസ്തുതയാണ്.

2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിക്കുശേഷം 2017 ആഗസ്റ്റു 5-ാം തീയതി പ. പാത്രിയർക്കീസ് ബാവായുടെ സെക്രട്ടറിമാരിൽ ഒരാളായ അഭി. മാർ തീമോത്തിയോസ് മാത്യൂസ് തിരുമേനിയുടെ ഒരു സന്ദേശം പ. സഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ ആ സമയത്തെ സെക്രട്ടറി എന്ന നിലയിൽ ഈ ലേഖകനു ലഭിച്ചിരുന്നു. സഭയിൽ സമാധാനം ഉണ്ടാകുന്നതിനു വേണ്ടി ഒരു സംവാദം ആരംഭിക്കണമെന്നു പ. പാത്രിയർക്കീസ് ബാവാ ആഗ്രഹിക്കുന്നു എന്നതായിരുന്നു സന്ദേശത്തിലെ ഉള്ളടക്കം. ലേഖകൻ അത് പ. സുന്നഹദോസിൽ ചർച്ചയ്ക്കു വയ്ക്കുകയും പ. സുന്നഹദോസിന്റെ ശുപാർശ പ്രകാരം 2017 ആഗസ്റ്റ് 12-ന് മറുപടി സന്ദേശം നൽകുകയും ചെയ്തിട്ടുള്ളതാണ്. ഔദ്യോഗികമായി ചർച്ച തുടങ്ങുന്നതിനു മുമ്പേ മലങ്കര സഭയിലെ ഒരു എപ്പിസ്ക്കോപ്പൽ ഡലിഗേഷൻ പ. പാത്രിയർക്കീസ് ബാവായെ നേരിട്ടു കാണുവാൻ ആഗ്രഹിക്കുന്നു എന്നതായിരുന്നു മറുപടി സന്ദേശം. എന്നാൽ അതിനോടു പ. പാത്രിയർക്കീസ് ബാവായോ അഭി. തീമോത്തിയോസ് തിരുമേനിയോ പ്രതികരിച്ചു മറുപടി നൽകിയില്ല.

തുടർന്നു നടന്നത് പ. പാത്രിയർക്കീസ് ബാവായുടെ രണ്ടാമത്തെ കേരളാ സന്ദർശനമാണ്. സിംഹാസനപ്പള്ളികളുടെ മെത്രാന്മാരുടെ ക്ഷണം അനുസരിച്ച് 2018 മെയ് 22 മുതൽ 26 വരെയുള്ള തീയതികളിൽ ഇന്ത്യയിലേക്കു വരുന്നുണ്ടെന്നും കേരളത്തിലോ ഡൽഹിയിലോ വച്ച് ഐക്യസംവാദങ്ങൾക്കുവേണ്ടി പ. കാതോലിക്കാ ബാവായെ സ്വീകരിക്കുവാൻ തയ്യാറാണെന്നും ചർച്ചകൾക്കുവേണ്ടി എല്ലാ വാതിലുകളും തുറന്നിട്ടിരിക്കുകയാണെന്നും എഴുതിക്കൊണ്ട് 2018 മെയ് 17-ന് പ. കാതോലിക്കാ ബാവാ തിരുമേനിക്ക് ഒരു കല്പന അയച്ചിട്ടാണ് അദ്ദേഹം വന്നത്. മലങ്കരയിൽ വന്ന് മലങ്കര സഭാ തലവനെ 'സ്വീകരിക്കുവാൻ' പ. പാത്രിയർക്കീസ് ബാവാ കാണിച്ച "സന്മനസ്സിനെ' അപമാനമായി മാത്രമേ ജാത്യാഭിമാനമുള്ള മലങ്കര നസ്രാണി കാണുകയുള്ളൂ എന്നു പാത്രിയർക്കീസ് മനസ്സിലാക്കിയില്ല. ഈ കല്പന വരുന്നതിനു രണ്ടു ദിവസം മുമ്പ്, 2018 മെയ് 15-ന് മലങ്കരസഭയുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി എന്ന നിലയിൽ ഈ ലേഖകൻ പ. പാത്രിയർക്കീസ് ബാവാ തിരുമേനിയുടെ പേർക്ക് അദ്ദേഹത്തിന്റെ സന്ദർശനത്തെക്കുറിച്ച് പത്രദ്വാര അറിഞ്ഞതിന്റെ വെളിച്ചത്തിൽ ഒരു സന്ദേശം അയച്ചിരുന്നു. വ്യക്തമായ ധാരണകൾ ഇല്ലാതെയുള്ള ഈ സന്ദർശനം സഭയുടെ ഐക്യത്തിനും ശാശ്വത സമാധാനത്തിനുവേണ്ടിയുള്ള ശ്രമങ്ങൾക്കും തടസ്സങ്ങൾ സൃഷ്ടിക്കുമെന്നും വിശ്വാസികളുടെ ഇടയിൽ ആശയക്കുഴപ്പങ്ങൾ ഉണ്ടാകുവാൻ ഇടയുണ്ടെന്നും മനസ്സിലാക്കുന്നതിനാൽ സന്ദർശനം മാറ്റിവയ്ക്കണമെന്നായിരുന്നു സന്ദേശത്തിലെ ഉള്ളടക്കം. പ. പാത്രിയർക്കീസ് ബാവാ അതിനോടു പ്രതികരിച്ചില്ല. കേരളത്തിലേക്കു വന്നു സിംഹാസനപ്പള്ളികൾ സന്ദർശിച്ചു-കേരളാ മുഖ്യമന്ത്രിയെ കണ്ടു അദ്ദേഹത്തിന്റെ സ്വീകരണം ഏറ്റുവാങ്ങി മാധ്യമസുഹൃത്തുക്കളുടെ മുമ്പാകെ സമാധാന വാതിലുകൾ തുറന്നിട്ടിരിക്കുന്നു എന്ന മധുരവാക്ക് മൊഴിഞ്ഞു-തിരിച്ചു പോയി.

പ. പാത്രിയർക്കീസ് ബാവായുടെ മൂന്നാം സന്ദർശനം 2019 മെയ് മാസം 24 മുതൽ 27 വരെയായിരുന്നു. വ്യക്തിപരമായി നടത്തിയ കേരള സന്ദർശനം ആയിരുന്നു എന്നു കേട്ടെങ്കിലും കേരളാ സർക്കാരിന്റെ അതിഥിയായി മഞ്ഞിനിക്കരയിലും മലേക്കുരിശിലും എത്തി ബഹു. സുപ്രീം കോടതി വിധിക്കെതിരെയും മലങ്കരസഭയ്ക്കെതിരെയും, അതിന്റെ ഐക്യത്തിനെതിരെയും തന്ത്രപരമായ പ്രസ്താവനകൾ നടത്തി മടങ്ങിപ്പോയി. പ. പാത്രിയർക്കീസ് ബാവായുടെ പ്രസംഗങ്ങളിലെ ചില പരാമർശങ്ങൾ മറുപടി അർഹിക്കുന്നതാകയാൽ അവയ്ക്കുള്ള മറുപടി മാധ്യമങ്ങൾ വഴി സമൂഹമുമ്പാകെ സഭ അറിയിച്ചിട്ടുള്ളതാണ്. അവയിൽ ചിലത് ചുവടെ ചേർക്കുന്നു.

i) '2017 ജൂലൈ 3-ലെ ബഹു. സുപ്രീംകോടതി വിധി കൊണ്ട് പാത്രിയർക്കീസ് വിഭാഗത്തെ ഇല്ലായ്മ ചെയ്യുക എന്ന വ്യാമോഹം നടക്കില്ല' എന്നത്:- പരിശുദ്ധ പിതാ

വേ, അങ്ങനെ വ്യാമോഹം മലങ്കര സഭയ്ക്കില്ല. എന്നാൽ, പ. പാത്രിയർക്കീസ് ബാവാ ഉൾപ്പെടെയുള്ള വിദേശ സഭ മേലദ്ധ്യക്ഷന്മാരുടെ മലങ്കര സഭയുടെ മേലുള്ള മേൽക്കോയ്മ സ്വഭാവവും കോളനിവൽക്കരണ മനോഭാവവും അധീശത്വ ചിന്തയും അവസാനിപ്പിച്ച് പ. സഭാ മക്കളെ മുഴുവൻ സ്വതന്ത്രരാക്കി മലങ്കരസഭാ ഭരണഘടനയ്ക്കും രാജ്യ നീതിക്കും വിധേയരാക്കി മാറ്റണം എന്നത് മലങ്കരസഭയുടെ ആഗ്രഹമാണ്.

ii) 'ബഹു. കോടതി വിധി സഭാ സമാധാനത്തിനു പരിഹാരം അല്ല' എന്നത്: ഇന്ത്യ പോലെയുള്ള ഒരു ജനാധിപത്യ രാജ്യത്ത് സംസ്ഥാന സർക്കാരിന്റെ ആതിഥ്യം സ്വീകരിച്ചുകൊണ്ട് രാജ്യനിയമങ്ങൾക്കെതിരെ നടത്തുന്ന പ്രസ്താവനകൾക്ക് മറുപടി നൽകേണ്ടതു മലങ്കര സഭയല്ല എന്നാണ് ലേഖകന്റെ നിഗമനം. കേരള സർക്കാരും ഇക്കാര്യത്തിൽ പ്രതിക്കൂട്ടിൽ നിൽക്കുന്നു എന്നു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

iii) 'കോടതി വിധി നടപ്പിലാക്കാതെ ചെറുക്കുക-അഥവാ നടപ്പിലാക്കുന്നിടത്ത് പുതിയ പള്ളി വച്ചു മാറുക 'എന്ന ആഹ്വാനം:- ഈ ആഹ്വാനത്തിന്റെ ആദ്യഭാഗം രാജ്യത്ത് നീതി ലംഘിച്ചുകൊണ്ട് അക്രമവും കലഹവും സൃഷ്ടിക്കുവാനുള്ള ആഹ്വാനമാണ്. രണ്ടാമത്തേത്, മലങ്കരസഭയെ ഭിന്നിച്ചു ഭരിക്കുക എന്ന അത്യാഗ്രഹത്തിന്റെ പ്രഖ്യാപനവും. കോടതിവിധികൾ ഒന്നിനും പരിഹാരമല്ല എന്ന പ്രഖ്യാപനങ്ങൾ നടത്തുമ്പോൾ തന്നെ വീണ്ടും വീണ്ടും കോടതികളെ സമീപിക്കുകയും കേസു നടത്തിപ്പിനു പ്രത്യേകം ചുമതലക്കാരെ നിയമിച്ചു പരസ്യപ്പെടുത്തുകയും ചെയ്യുന്നത് മറ്റൊരു വിരോധാഭാസം

iv) 'മലങ്കരസഭയിൽ സമാധാനം ഉണ്ടാകുവാൻ സുറിയാനി സഭയുടെ പ്രധാനമേലദ്ധ്യക്ഷൻ എന്ന നിലക്ക് അദ്ദേഹം ധാരാളം ശ്രമിച്ചു. എന്നാൽ മലങ്കര സഭയുടെ ഭാഗത്തുനിന്ന് അനുകൂല പ്രതികരണം ഉണ്ടായില്ല'.- ഈ പ്രസ്താവനയെ വിചിത്രമായി മാത്രമെ നമുക്കു മനസ്സിലാക്കുവാൻ കഴിയുകയുള്ളൂ. പ. അപ്രേം കരീം പാത്രിയർക്കീസ് ബാവാ സ്ഥാനമേറ്റതിനു ശേഷം മലങ്കരസഭ ഔദ്യോഗികമായി ചെയ്ത എല്ലാ സംഗതികളും മുകളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അതിനു മുമ്പ് മലങ്കരസഭ നടത്തിയ ശ്രമങ്ങൾ ഇവിടെ പരാമർശിക്കുന്നില്ല. പാത്രിയർക്കീസ് ബാവാ അടുത്തകാലത്തു നടത്തുന്ന പ്രസംഗങ്ങളിലെല്ലാം ഒരു പരാമർശം ഉണ്ട്; 'We should archieve peace by keeping the dignity of everyone and in a dignified manner'. ഇതുതന്നെയാണ് മലങ്കരസഭയുടെ ആഗ്രഹം. അതിനുവേണ്ടി സഭ അതിന്റെ കഴിവിന്റെ പരമാവധി ചെയ്യുന്നുണ്ട്. എന്നാൽ 1970 മുതലുള്ള ചരിത്രം മാത്രം പരിശോധിച്ചാൽ മനസ്സിലാക്കുവാൻ കഴിയുന്ന ഒരു കാര്യമുണ്ട്. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായും സഖാ പ്രഥമൻ ബാവായും ഇപ്പോൾ അപ്രേം കരീം ബാവായും മലങ്കരസഭയുടെ dignity-യും സ്വത്വബോധവും തനിമയും അംഗീകരിച്ചു പ്രവർത്തിച്ചിരുന്നുവെങ്കിൽ സഭ ഇപ്പോൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന ഭിന്നത എന്നേ അവസാനിക്കുമായിരുന്നു! സമാധാന ശ്രമങ്ങൾ പ്രസ്താവനകളിലൂടെയും പരസ്യങ്ങളിലൂടെയും മാത്രം നടത്തുകയും മുൻഗാമികളേക്കാൾ കൂടുതൽ അധികാര അടിമത്വ മനോഭാവത്തിൽ പ്രവർത്തിക്കുകയും ചെയ്താൽ എങ്ങനെ ശാശ്വത സമാധാനം ഉണ്ടാകും. ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പ്രധാന മേലദ്ധ്യക്ഷന്മാർ മലങ്കരസഭയിൽ ശാശ്വത സമാധാനം ഉണ്ടാക്കുന്നതിനുവേണ്ടി ശ്രമിച്ചിട്ടുണ്ടെങ്കിൽ ആ ശ്രമങ്ങളിലെല്ലാം മലങ്കരസഭ രാജ്യനീതിയുടെയും ബഹു സുപ്രീം കോടതി അംഗീകരിച്ചു നൽകിയ സഭാ ഭരണഘടനയുടെയും സഭയുടെ ദൈവശാസ്ത്രത്തിന്റെയും സഭാ വിജ്ഞാനീയത്തിന്റെയും അടിസ്ഥാന പ്രമാണങ്ങളിൽ ഊന്നി സഹകരിച്ചിട്ടുണ്ട്. അതിൽ അവരൊക്കെ സംതൃപ്തരുമാണ്. അവരുടെ ശ്രമങ്ങൾക്ക് അവരോടാണ് പ്രതികരിക്കുന്നത്. അതു തുടർന്നും ചെയ്യുന്നതാണ്.

2024 ഫെബ്രുവരി ഒന്നിന് തുടങ്ങി ഏകദേശം ഫെബ്രുവരി 12 വരെ നീണ്ടു നിൽക്കുന്നതായിരുന്നു പരിശുദ്ധ അന്ത്യോഖ്യ പാത്രിയർക്കീസിന്റെ നാലാമത്തെ സന്ദർശനം. പ്രോട്ടോകോൾ മുഴുവനും ലംഘിച്ചാണ് അദ്ദേഹം ഇന്ത്യയിൽ എത്തിയതെങ്കിലും അദ്ദേഹത്തിന്റെ വരവിനെതിരെ പരാതിപ്പെടാനോ എതിർക്കുവാനോ മലങ്കരസഭ തയ്യാറായില്ല എന്ന് മാത്രമല്ല അദ്ദേഹം വരുമെന്ന് അറിഞ്ഞപ്പോൾ സഭാ സമാധാനത്തിന് വേണ്ടിയുള്ള ചർച്ചകൾ തുടങ്ങുവാൻ ഒരു കൂടിക്കാഴ്ചയ്ക്കുവേണ്ടി സഭ ശ്രമിക്കുകയും ചെയ്തതാണ്. പക്ഷേ വളരെ തന്ത്രപരമായി അതിനുള്ള അവസരം അദ്ദേഹം നിഷേധിച്ചു. ബാംഗ്ലൂർ മുതൽ തിരുവനന്തപുരം വരെ സ്വീകരണങ്ങൾ ഏറ്റുവാങ്ങി സഞ്ചരിച്ച അദ്ദേഹം പങ്കെടുത്ത എല്ലാ യോഗങ്ങളിലും ചെയ്ത ചില കാര്യങ്ങൾ സമൂഹം മനസ്സിലാക്കുന്നതിന് വേണ്ടി വെളിപ്പെടുത്തുന്നു.

1) തന്റെ സ്തുതിപാഠകരെ കൊണ്ട് നിയമവിധേയമായും സമാധാനപരമായും മുന്നോട്ടുപോകുന്ന സഭയെ അധിക്ഷേപിച്ചു.

2) ഭാരതത്തിന്റെ പരമോന്നത നീതിപീഠം നൽകിയ വിധി തീർപ്പുകളെ പരസ്യമായി അധിക്ഷേപിച്ചു. ഭാരതത്തിന്റെ ഭരണഘടനയെ ലംഘിക്കുന്ന വിദേശ പൗരനായി അദ്ദേഹം പ്രവർത്തിച്ചു.

3) സഭയ്ക്ക് വേണ്ടി ഭാരതത്തിന്റെ നീതിപീഠം പുറപ്പെടുവിച്ച ന്യായവിധികളെയും വിധി തീർപ്പുകളെയും മറികടക്കുവാൻ പുതിയ സഭാ നിയമം ഉണ്ടാകണമെന്ന് ബഹു. കേരള മുഖ്യമന്ത്രിയോട് പരസ്യമായി അഭ്യർത്ഥിച്ചു. വിദേശാധിപത്യത്തെ എതിർക്കുന്നു എന്ന് അവകാശപ്പെടുന്ന കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നേതാവ് കൂടിയായ ബഹു. കേരള മുഖ്യമന്ത്രി അതിനനുകൂല മറുപടി പരസ്യമായി നൽകി. ഭാരത ഭരണഘടനയ്ക്ക് വിധേയമായി അദ്ദേഹം നടത്തിയ സത്യപ്രതിജ്ഞക്ക് വിരുദ്ധമായി മുഖ്യമന്ത്രി പ്രവർത്തിച്ചു എന്നതും ഇതിന്റെ ഭാഗമായി പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

4) മലങ്കര സഭയിൽ സമാന്തര ഭരണം ഉണ്ടാകുവാൻ പാടില്ല എന്ന ബഹു. സുപ്രീം കോടതി വിധിയെ പരസ്യമായി ലംഘിച്ചുകൊണ്ട് ഒരു ബദൽ മലങ്കര മെത്രാപ്പോലീത്തായെ മലങ്കരയിൽ പ്രഖ്യാപിച്ചു.

5) നിയമവിരുദ്ധ പരിപാടികൾ ചെയ്തും ചെയ്യിച്ചും കൊണ്ട് യാത്ര ചെയ്യുമ്പോഴും കേരളീയരുടെ കണ്ണിൽ പൊടിയിടാൻ വേണ്ടി 'ഞാൻ സമാധാനം ആഗ്രഹിക്കുന്നു' എന്ന് പറഞ്ഞ് പഴയകാല കോളനി വൽക്കരണ 'പാൽപ്പൊടിയും' 'ഗോതമ്പും' ഒക്കെ വിളമ്പി.

6) സന്ദർശനത്തിന്റെ പാരമ്യത കണ്ടത് തിരുവനന്തപുരത്താണ്. സഭയോടു മറുതലിച്ച് വിശ്വാസത്യാഗം നടത്തിയ ഒരു കൂട്ടത്തിൽ ചെന്ന് അവരുടെ സഹായങ്ങൾക്ക് നന്ദി പറഞ്ഞു. മലങ്കര സഭയിൽ തർക്കവും കലഹവും വർദ്ധിപ്പിക്കുവാൻ വേണ്ടി സ്വന്ത ദേവാലയങ്ങൾ വിട്ടുകൊ

ടുത്തതിന്റെ നന്ദി പ്രകടനം ആയിരുന്നു അത്. നന്ദി സ്വീകരിച്ച ആളോ 'സായിപ്പിനെ കണ്ടപ്പോൾ കവാത്തു മറന്നു'. മലങ്കര സഭയുടെ പ്രധാന മേലദ്ധ്യക്ഷനെ 'പരിശുദ്ധ കാതോലിക്കാ' എന്ന് പരസ്യമായി വിളിച്ചിരുന്ന നന്ദി സ്വീകാര്യകൻ തൽക്കാലത്തേക്ക് അത് His Beatitude ആക്കി പാത്രിയർക്കീസിന്റെ കീഴിൽ നിർത്തി എരിതീയിൽ എണ്ണയൊഴിച്ചു. കോളനിവൽക്കരണവും അടിമത്ത സ്വഭാവവും സ്ഥിരമായി കൈമുതലാക്കി നടക്കുന്നവരും അത് അഭിമാനത്തോടെ സ്വീകരിക്കുന്നവരും സമന്വയിക്കുമ്പോൾ ഇതിലും വലുതാണ് പ്രതീക്ഷിച്ചത്. ഒരു സഭയിലെ രണ്ടു കൂട്ടരെ വിഘടിച്ച് നിർത്തിയാൽ നമുക്ക് ഗുണമുണ്ടാകും എന്ന അത്യാഗ്രഹമാണ് അതിന്റെ പിന്നിലെ ചേതോവികാരം.

മലങ്കരയിലെ പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാകണം. ചർച്ച് ബിൽ കൊണ്ടുവരാൻ ബദ്ധപ്പെടുന്നവർക്കും അത് വാഗ്ദാനം ചെയ്തവർക്കും വേണ്ടത് പ്രശ്നപരിഹാരം അല്ല. സഭയിൽ വ്യവഹാരങ്ങൾ വർദ്ധിപ്പിച്ച് തങ്ങളുടെ കസേര ഉറപ്പിക്കുക എന്നത് മാത്രം. അതുകൊണ്ട് പ്രശ്നങ്ങൾക്ക് താൽക്കാലിക പരിഹാരം ഉണ്ടാകുവാൻ മലങ്കര സഭ ആഗ്രഹിക്കുന്നില്ല. ഉള്ള പ്രശ്നങ്ങളെ (കൊണ്ട്) തന്നെ കുഴിച്ചുമൂടണം ഇല്ലെങ്കിൽ വീണ്ടും ഉയർന്നു വരും.

**ഉപസംഹാരം**

സർക്കാർ സമിതികൾ ഇരുട്ട് കൊണ്ട് ഓട്ട അടയ്ക്കുന്നതിനാകരുത്. തർക്കങ്ങൾ ഉള്ളപ്പോൾ പരിഹരിച്ചു നൽകുന്നതിനാകണം. ഇപ്പോൾ മലങ്കര സഭാ തർക്കങ്ങൾക്ക് ഭാരതത്തിന്റെ പരമോന്നത നീതിപീഠം വ്യക്തമായ പരിഹാരം നിർദേശിച്ചിട്ടുണ്ട്. അതു നടപ്പിലാക്കുക എന്ന ദൗത്യം മാത്രമേ സർക്കാരിനുള്ളൂ. ജനാധിപത്യ സർക്കാരുകൾ രാജ്യനിയമങ്ങൾ പാലിക്കുവാൻ ബാധ്യസ്ഥരാകുന്നു എന്നതാണ് മലങ്കരസഭയുടെ ചിന്ത.

മലങ്കരസഭയുടെ നിലപാട് വളരെ വ്യക്തമാണ്. അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭയുമായുള്ള ബന്ധം എക്കാലവും കാത്തു സൂക്ഷിക്കുവാൻ മലങ്കര ഓർത്തഡോക്സ് സ് സഭ എന്നും ആഗ്രഹിക്കുന്നു. അന്ത്യോഖ്യാ-മലങ്കര ബന്ധം നീണാൾ വാഴട്ടെ എന്ന് വിഘടിത വിഭാഗം സമീപകാലത്തു വിളിച്ചു പറയുന്ന മുദ്രാവാക്യം ഏറ്റു പറയുവാൻ മലങ്കരസഭ എന്നും തയ്യാറാണ്. എന്നാൽ അത് ഒരു അടിമനുക അധീശത്വബന്ധമായി പരിഗണിക്കുവാൻ സഭ ഒരിക്കലും തയ്യാറാകില്ല. ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയുടെ സത്തയ്ക്കോ തനിമക്കോ സ്വയശീർഷകത്വത്തിനോ ഭംഗം ഉണ്ടാക്കുന്ന ഒരു നടപടിയും സഭ സ്വീകരിക്കുമെന്ന് ആരും കരുതേണ്ടതില്ല. ഭാരതത്തിന്റെ പരമോന്നത നീതിപീഠം അംഗീകരിച്ചു നൽകിയ സഭാഭരണഘടനയ്ക്കു വിധേയമായി പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ സത്യവിശ്വാസവും സഭാവിജ്ഞാനീയവും അംഗീകരിക്കുന്ന ആർക്കും സഭയിലെ അംഗങ്ങളായി തുടരാം. അല്ലാത്തവർക്ക് ഭാരതത്തിന്റെ ഭരണഘടന ഉറപ്പു നൽകുന്ന രീതിയിൽ മറ്റു വഴികൾ തേടാവുന്നാണ്. സഭയുടെ വാതിലുകൾ തുറന്നിട്ടിരിക്കുന്നു. മാർത്തോമ്മായുടെ സിംഹാസനം നീണാൾ വാഴട്ടെ!

○

## ഓർമ്മ



രണ്ടാം മാർത്തോമ്മായുടെ 328-ാം ഓർമ്മ (ഏപ്രിൽ 14, നിരണം വലിയ പള്ളി)



ഗീവർഗീസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 73-ാം ഓർമ്മ (ഏപ്രിൽ 17, പുത്തൻകാവ് കത്തീഡ്രൽ)



യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്ക്കോപ്പായുടെ 230-ാം ഓർമ്മ (ഏപ്രിൽ 21, ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി)



മൂന്നാം മാർത്തോമ്മായുടെ 336-ാം ഓർമ്മ (ഏപ്രിൽ 22, കടമ്പനാട് കത്തീഡ്രൽ)



ഒന്നാം മാർത്തോമ്മായുടെ 354-ാം ഓർമ്മ (ഏപ്രിൽ 25, അങ്കമാലി ചെറിയ പള്ളി)



മാർ ഗ്രിഗോറിയോസ് അബ്ദൽ ജലീൽ ബാവായുടെ 353-ാം ഓർമ്മ (ഏപ്രിൽ 27, വടക്കൻ പറവൂർ പള്ളി)



പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 111-ാം ഓർമ്മ (മെയ് 3, പാമ്പാക്കുട ചെറിയ പള്ളി)



5-ാം മാർത്തോമ്മായുടെ 259-ാം ഓർമ്മ (മെയ് 8, നിരണം വലിയ പള്ളിയിൽ)

### *Favours Received*







# വിശ്വസ്തനും വിശുദ്ധനുമായ ഗീവർഗീസ് സഹദാ

മശിഹായെ പ്രതി
ദാരുണപീഡകൾ, വധമതുമേറ്റ
മാർ ഗീവറുഗീസ് സഹദാവരനിൽ
പുകഴുന്നെങ്ങൾ
സഹദാ തന്നുടെ ദൃഢവിശ്വാസം
സ്നേഹം, നിർമ്മല മനസ്സും
ഞങ്ങൾക്കെന്നും ധാർമ്മികജീവിത
മാതൃകയല്ലോ.




**ഫാ. ജോബ് സാം മാത്യു,**
ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരി, കോട്ടയം




**മരണത്തിന്റെ വക്കിലും തിന്മയുടെമേൽ വിജയം നേടാൻ യേശു ക്രിസ്തുവിനോടുള്ള അചഞ്ചലമായ വിശ്വാസവും വിശ്വസ്തതയും ഗീവർഗീസ് സഹദാ നിലനിർത്തി.**



യേശുക്രിസ്തുവിനോടുള്ള ആഴമേറിയ സ്നേഹവും സത്യവിശ്വാസ സംരക്ഷണത്തിനുള്ള ഉത്സാഹവും തിന്മയ്ക്കെതിരെ പോരാടുന്നതിൽ തീക്ഷ്ണതയയും പ്രകടിപ്പിച്ച വിശുദ്ധനാണ് ഗീവർഗ്ഗീസ് സഹദാ. അദ്ദേഹത്തിന്റെ മധ്യസ്ഥതയിൽ അനേകരാണ് അഭയം തേടുന്നത്. ആ വിശുദ്ധന്റെ ജീവിതം അനേകർക്ക് മാർഗ്ഗദീപമാകുന്നു. സമകാലീന പശ്ചാത്തലത്തിൽ വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ ജീവിതം നമ്മോടു സംവദിക്കുന്ന ചില ദർശനങ്ങൾ വിചിന്തനം ചെയ്യാം.

**1. പ്രതിസന്ധികളെ സധൈര്യം നേരിടുക.**

മനുഷ്യർ അഭിസംബോധന ചെയ്യുന്ന പ്രതിസന്ധികളുടെ എണ്ണം കൂടിവരുന്നു. കാലത്തോടൊപ്പം ഓടാൻ പരിശ്രമിക്കുമ്പോൾ അവ വർധിക്കും. ഒന്നു കഴിയുമ്പോൾ മറ്റൊന്ന് കടന്നുവരുന്നു. ഒരർഥത്തിൽ മനുഷ്യർ ചക്രശ്വാസം വലിക്കുന്നു. ഗീവർഗീസ് സഹദായും സമാനമായി അനവധി പ്രതിസന്ധികൾ നേരിട്ടു. എന്നാൽ തളർന്നുപോകാതെ, അവയെ സത്യവിശ്വാസത്തിൽ ഉറച്ചു, ധൈര്യത്തോടും സ്ഥിരോത്സാഹത്തോടും നേരിട്ടു. സത്യദൈവത്തിലുള്ള വിശ്വാസം തള്ളിപ്പറയാൻ പ്രേരണയുണ്ടായപ്പോൾ സ്വജീവൻ പോലും തൃണവത്കരിച്ചു വിശ്വാസം ഹൃദയത്തോടുചേർത്തു നിലനിർത്തി. ഉല്പത്തി പുസ്തകത്തെ ആസ്പദമാക്കിയുള്ള പ്രസംഗത്തിൽ അലക്സാന്ത്രിയയിലെ ഒറിജൻ പ്രബോധിപ്പിച്ചു: 'നിങ്ങൾ വിവിധ പ്രലോഭനങ്ങളിൽ അകപ്പെടുമ്പോൾ അതെല്ലാം സന്തോഷമായി കണക്കാക്കുക. നിങ്ങൾ തുടക്കമിട്ട സന്തോഷം, നിങ്ങൾ ദൈവത്തിനു സമർപ്പിക്കുന്ന ബലിയർപ്പണമാണ്.' നീതിക്കുവേണ്ടി പീഡനവും നിന്ദയും സഹിക്കാൻ സന്നദ്ധരാകുന്നവർക്ക് പരിശുദ്ധാത്മാവിന്റെ മാർഗ്ഗദർശനവും ദിവ്യമായ ജ്ഞാനവും പ്രചോദനവും ലഭിക്കും.

ക്രിസ്തീയ വിശ്വാസവും ധാർമികതയും പാലിക്കുന്നതിന് അനവധി വെല്ലുവിളികൾ നേരിടുന്ന കാലമാണിത്. ക്രൈസ്തവമൂല്യങ്ങൾ നിലനിർത്തി ജീവിക്കുന്നവരെ അവഹേളിക്കുകയും അനാദരിക്കുകയും ചെയ്യുന്ന കാലം. ഈ പ്രതിസന്ധികളെ തരണം ചെയ്യുന്നതിനു ഗീവർഗീസ് സഹദായെ മാതൃകയാക്കാം. 'എന്നാൽ ക്രിസ്തുയേശുവിൽ ഭക്തിയോടെ ജീവിപ്പാൻ മനസുള്ളവർക്കു എല്ലാം ഉപദ്രവം ഉണ്ടാകും' (2 തീമോത്തിയോസ് 3:12). നിരന്തരം ദൈവാനുഭവത്തിൽ ജീവിച്ചു, സത്യവിശ്വാസത്തിൽ നമുക്കു ഉറച്ചുനിൽക്കാം. അപഭ്രംശം നേരിടുന്ന സമൂഹത്തിനു മാർഗ്ഗദർശകമായി സുവിശേഷം ധൈര്യത്തോടെ പങ്കുവെയ്ക്കാം. സുവിശേഷാധിഷ്ഠിത ജീവിതം നയിക്കാം. വിശ്വാസവിഷയങ്ങളിൽ വിട്ടുവീഴ്ച പാടില്ല എന്നത് നാം മറക്കരുത്. സാമൂഹികമാധ്യമങ്ങളിലൂടെ തെറ്റിദ്ധാരണാജനകമായ ആശയങ്ങളും അഭിപ്രായങ്ങളും അറിയുമ്പോൾ സത്യാന്വേഷികളാകാം. അറിഞ്ഞ സത്യത്തെ അചഞ്ചലമായ പ്രതിബദ്ധതയാൽ വാക്കുകളിലൂടെയും പ്രവർത്തികളിലൂടെയും ലോകത്തോടു സംവദിക്കാം.

**2. ദീനാനുകമ്പയും സാമൂഹിക പ്രതിബദ്ധതയും നിലനിർത്തുക**

ആത്മീയവിഷയങ്ങളിൽ ശ്രദ്ധിക്കുകയും എന്നാൽ സാമൂഹിക വിഷയങ്ങളോടു അകലം പാലിക്കുകയും ചെയ്യുന്ന നിലപാടു സ്വീകരിക്കുന്നവരുണ്ട്. ഈലോകം തിന്മ നിറഞ്ഞതാണ് എന്നും അതിനോടു ഒരിക്കലും അടുക്കരുത് എന്ന ധാരണയാണ് ഇതിനു പിന്നിലുള്ളത്. എന്നാൽ സമൂഹത്തിന്റെ വൈവിധ്യമാർന്ന ആവശ്യങ്ങളിൽ ക്രിസ്തീയമായ നിലപാട് നാം എടുക്കേണ്ടതുണ്ട്. സത്യവിശ്വാസം സംരക്ഷിക്കുന്നതിനായി ജീവൻ സമർപ്പിക്കാൻ തയ്യാറായ ഗീവർഗീസ് സഹദാ, പ്രതിസന്ധിയിൽ അകപെട്ടവരോടു ഏകീഭവിച്ചു. അവരുടെ ജീവൻ സംരക്ഷിക്കാൻ നിസ്വാർത്ഥമായ സേവനത്തിനു മുന്നിട്ടിറങ്ങി. മഹാസർപ്പത്തിൽനിന്നും രാജകുമാരിയെയും ദേശനിവാസികളെയും ഈ ഉത്തമ പോരാളി രക്ഷിച്ചു ത്യാഗപൂർണമായ ജീവിതം നയിക്കാൻ മാതൃകയായി. ദൈവത്തിന്റെ കൃപയിൽ ആശ്രയിച്ചു. സ്വർണ്ണനാവുകാരനായ ഇവാനിയോസ് എഴുതുന്നു:

‘ദൈവം ആഗ്രഹിക്കുന്നത് നമ്മുടെ രക്ഷയാണ്. മറ്റൊന്നുമല്ല. നമ്മുടെ ശുശ്രൂഷയോ മറ്റെന്തെങ്കിലുമോ ദൈവം ആഗ്രഹിക്കുന്നില്ല. നമ്മുടെ രക്ഷയ്ക്കായി അവൻ എല്ലാം ചെയ്യുന്നു. ദൈവകൃപയെ തിരിച്ചറിഞ്ഞു ആരാധിക്കുന്നവൻ ഉത്സാഹത്തോടും തീക്ഷ്ണതയോടും പ്രവർത്തിക്കും (എഫെസ്യ ലേഖന ഭാഷ്യം).

സ്വാർത്ഥതയിൽ അധിഷ്ഠിതമായ ഈ കാലഘട്ടത്തിൽ ഒരു ബദലാണ് സഹദാ പങ്കുവെയ്ക്കുന്നത്. സ്നേഹത്തിന്റെയും അനുകമ്പയുടെയും മൂർത്തീഭാവമായ യേശുക്രിസ്തുവിനെ സഹദാ മാതൃകയാക്കി. അപ്പോസ്തോലിക സമൂഹത്തിന്റെ ജീവിതശൈലി സ്വീകരിച്ചു. സമൂഹത്തിന്റെ നന്മയ്ക്കായി പ്രവർത്തിച്ചപ്പോൾ ലഭിച്ച ആദരവുകളിൽ മതിമറന്നില്ല. ലൗകീകതയെ വിവേചനപൂർവം അകറ്റിനിർത്തി. ആവശ്യക്കാരുടെ അരികിലേക്ക് സ്വാർത്ഥതയും സ്ഥാപിതതാല്പര്യങ്ങളുമില്ലാതെ നാം കടന്നുചെന്നു ശുശ്രൂഷിക്കുമ്പോൾ സുവിശേഷം സവിശേഷമായി വ്യാപിക്കും.

മരണത്തിന്റെ വക്കിലും തിന്മയുടെമേൽ വിജയം നേടാൻ യേശു ക്രിസ്തുവിനോടുള്ള അചഞ്ചലമായ വിശ്വാസവും വിശ്വസ്തതയും ഗീവർഗീസ് സഹദാ നിലനിർത്തി. ആത്മീയരംഗത്തു ഉദാസീനതയും വികലതയും പ്രകടമായി ദൃശ്യമാകുന്ന ഈ കാലത്തു, ക്രിസ്തീയ വിശ്വാസം വേരറ്റുപോകാതെ നിലനിർത്താൻ ദൈവാത്മാപ്രചോദനത്തിൽ നാം പരിശ്രമിക്കണം. ○



പ. സഭയുടെ അസിസ്റ്റന്റ് പി.ആർ.ഒ. ആയി പ. കാതോലിക്കാ ബാവാ തിരുമേനിയുടെ കല്പനയാൽ മുത്തൂർ സെൻ ജോർജ് ഇടവകാംഗമായ ഫാ. ഷിബു ടോം വർഗീസ് നിയമിതനായി. ആനപ്രമ്പാൽ സെന്റ് ജോർജ് ഇടവക വികാരിയാണ്. സഹധർമ്മിണി പ്രിൻസി തോമസ്. മകൻ ഇമ്മാനുവേൽ വർഗീസ് ടോം.

# പൗരോഹിത്യ വജ്രജൂബിലി



നിരണം ഭദ്രാസനത്തിലെ സീനിയർ വൈദികൻ ഫാ. കെ.വി. ജോൺ പൗരോഹിത്യ വജ്രജൂബിലിയുടെ നിറവിൽ. 1964 മാർച്ചു മാസം 21-ാം തീയതി തുമ്പമൺ ഭദ്രാസനത്തിലെ ദാനിയേൽ മാർ പീലക്സിനോസ് തിരുമനസ്സിന്റെ തൃക്കരങ്ങളാൽ തിരുവല്ല കടപ്ര സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് വൈദിക പട്ടം നല്കുകയുണ്ടായി.

1961 ജൂൺ മാസം 18-ാം തീയതി നിരണം ഭദ്രാസനത്തിന്റെ തോമ്മാ മാർ ദിവന്നാസ്യോസ് തിരുമനസുകൊണ്ട് ശെമ്മാശ് പദവിയിലേക്ക് തിരുവല്ലാ ബഥനി അരമന ചാപ്പലിൽ വച്ച് ഉയർത്തി

1962 ആഗസ്റ്റ് മാസം 6-ാം തീയതി ചെങ്ങന്നൂർ സെ. ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പ്രിൻസിപ്പൽ മാത്യൂസ് മാർ അത്താനാസിയോസ് തിരുമനസുകൊണ്ട് (വട്ടക്കുന്നേൽ ബാവാ) പൂർണ്ണ ശെമ്മാശുപദവിയിലേക്ക് ഉയർത്തി. 1962 മുതൽ 2 വർഷക്കാലം തോമ്മാ മാർ ദിവന്നാസ്യോസ് തിരുമനസിലെ സെക്രട്ടറി ആയി പ്രവർത്തിച്ചു. 1965–66 കാലയളവിൽ തിരുവല്ല മാർത്തോമ്മാ കോളേജ് യൂണിയൻ സ്പീക്കർ ആയി പ്രവർത്തിച്ചു.

നിരണം ഭദ്രാസന കൗൺസിൽ അംഗം, പരുമല സിമ്മനാരി കൗൺസിൽ അംഗം, സഭാ മാനേജിംഗ് കമ്മറ്റി അംഗം എന്നീ നിലകളിൽ സേവനം ചെയ്തു.




## വചനത്തിന്റെ ഹൃദയ വയൽ

**എബി മാത്യു കൊഴുവല്ലൂർ**

പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതിയൻ ബാവ തിരുമേനിയുടെ പല സന്ദർഭങ്ങളിലായുള്ള പ്രഭാഷണങ്ങളും, ശ്ലൈഹീക സന്ദർശനങ്ങളും അടുക്കും ചിട്ടയോടും കൂടെ കോർത്തിണക്കി തയ്യാറാക്കിയിരിക്കുന്ന പുസ്തകമാണ് ‘വചനത്തിന്റെ ഹൃദയ വയൽ’. ചീഫ് എഡിറ്ററായ ബഹു. ബിജു. പി തോമസ് അച്ചന്റെ പ്രസിദ്ധീകരണ നിരയിൽ വേറിട്ട ശൈലിപുലർത്തുന്ന ഈ പുസ്തക പുറംചട്ടതന്നെ വായനക്കാരനെ അകത്തേക്ക് കടക്കുവാൻ പ്രേരിപ്പിക്കുന്നതാണ്. ഓരോ താളുകൾ മറിയുമ്പോഴും വചനത്തിന്റെ പുലർ വെട്ടത്തിൽ, വചനത്തിന്റെ വിത്തുകൾ പാകുവാൻ ഒരുക്കുന്ന വചനത്തിന്റെ ഹൃദയവയൽ എന്ന ബോധ്യത്തിൽ വായനക്കാരനെ എത്തിക്കുവാൻ പരി. പിതാവിന്റെ വാക്കുകൾക്ക് കഴിയുന്നു എന്ന് മനസിലാകും. പ. പിതാക്കന്മാരെ പറ്റിയും പ്രസ്ഥാനങ്ങളെ പറ്റിയുമുള്ള പ്രഭാഷങ്ങളെക്കാൾ വി. വേദപുസ്തക സംബന്ധികളായി നടത്തിയ പ്രസംഗങ്ങൾ ആണ് പൊതു വായനക്കാർക്ക് കൂടുതൽ ആകർഷണീയമായി തോന്നുക. മുഖക്കുറുപ്പിൽ പരാമർശിക്കുന്നത് പോലെ ഒരിക്കലും പ്രസംഗിച്ച് പരിചയം ഇല്ലാത്തവർക്കും പണ്ഡിത ഭാഷ വശം ഇല്ലാത്തവർക്കും ഈ വയലിൽ വിത്ത് നൂറ് മേനി വിളയാൻ ഉള്ള വളക്കൂർ ഉണ്ട് എന്ന് അനുഭവേദ്യമാകുന്ന ആശയസമ്പുഷ്ടി വായനയുടെ ഒഴുക്കിന്റെ ആക്കം കൂട്ടുന്നു .

**പ്രസാധകർ : ഗ്ലോറിയ മീഡിയ**
**വില : 220**




**ബെന്യാമിൻ തോമസ് റമ്പാൻ**
മാനേജർ, കൂനൻ കുരിശു തീർത്ഥാടനകേന്ദ്രം മട്ടാഞ്ചേരി


# "യെശ്കാഹെക്, മലങ്കര സഭയെ"

ശുഭകരമായ നിമിഷത്തിൽ ഗ്ലാസുടയുക എന്നത് അശുഭകരമായല്ലേ നാം കരുതുന്നത്. എന്നാൽ യഹൂദ വിവാഹത്തിൽ ഹൃദയസ്പർശിയായ ഒരു ചടങ്ങുണ്ട്. മണവാളന്റെ കയ്യിൽ ഒരു പുതിയ ഗ്ലാസ് നൽകും. ആ ഗ്ലാസ് മണവാളൻ സന്തോഷകരമായ ആ നിമിഷത്തിൽ ചവിട്ടിപൊടിക്കും. എന്തേ ഇതിന്റെ അർത്ഥം?

മനുഷ്യന്റെ ജീവത്തിൽ ഏറ്റവും സന്തോഷകരമായ നിമിഷമാണ് വിവാഹം. അത്രമേൽ സന്തോഷകരമായ ആ നിമിഷത്തിലും ദൈവത്തിന്റെ ആലയമായ യെരുശലേം ദേവാലയം ഒരു ഗ്ലാസ് തകർക്കപ്പെട്ടതുപോലെ തകർത്തതിനെ ഓർത്തുള്ള വേദനയാലാണ് മണവാളൻ ആ ഗ്ലാസ് ചവിട്ടിപൊട്ടിക്കുന്നത് അതോടൊപ്പം തകർക്കപ്പെട്ടുപോയ യെരുശലേം ദേവാലയത്തെ പുനർനിർമ്മിക്കുമെന്നുള്ള ദൃഢപ്രതിജ്ഞയും നെഞ്ചിലേറ്റുകയാണ് ഈ ചടങ്ങിലൂടെയവർ അർത്ഥമാക്കുന്നത്

ഓരോ യഹൂദബാലന്റെയും ജീവിതത്തിൽ മറക്കാൻ കഴിയാത്ത വിധമുള്ള ബന്ധമാണ് യെരുശലേമിനോടുള്ളതെന്ന് അവരുടെ പ്രാർത്ഥനയിൽ നിന്ന് തന്നെ വ്യക്തമാണ്.

"യെശ്കാഹെക് യെരുശലായിമ് (Psalms 137:56) യെരുശലേമേ നിന്നെ ഞാൻ എങ്ങനെ മറക്കുമെന്ന്' യിസ്രായേൽ മക്കൾ നിലവിളിക്കുന്ന അതേ വികാരമായ 'യെശ്കാഹെക്, മലങ്കര സഭയെ' നിന്നെ ഞാൻ എങ്ങനെ മറക്കും എന്ന് പറഞ്ഞ പിതാക്കന്മാരുടെ മുറിപ്പാടുകളാണ് വിവിധ ദേവാലയങ്ങളിൽ നിന്നുമായി കൂനൻ കുരിശിലെ ആലാത്തിൽ സ്പർശിച്ച് ജയ് ജയ് കാതോലിക്കോസ് എന്ന് വിളിക്കുന്ന ഓ വി ബി എസ് കുഞ്ഞുങ്ങളുടെ ഹൃദയത്തിലും ഓടിയെത്തുന്നത്. അതുകൊണ്ടുതന്നെ മലങ്കര സഭയെ' നിന്നെ ഞാൻ എങ്ങനെ മറക്കും എന്ന് പറഞ്ഞ ഈ പിതാക്കന്മാരുടെ മുറിപ്പാടുകളുടെ ആഴം എന്തെന്നും ഈ പിതാക്കന്മാർ ആരായിരുന്നെന്നും, നാം അറിയാതെ പോകരുത്.

### 1. മലങ്കര നസ്രാണികളുടെ ആഢ്യത്യം

മലങ്കര നസ്രാണികളുടെ ആഢ്യത്യം അവരുടെ പേരുകൾ തന്നെ വിളിച്ചോതുന്നതാണ് യെഹൂദ വംശജരായ ബൈബിളിലെ പേരുകളാണ്. പുരുഷന്മാർക്ക്: യോഹന്നാൻ/ ജോൺ, ഔസേപ്പ്/ജോസഫ്, മത്തായി/മാത്യു, തുടങ്ങിയവയും സ്ത്രീകൾക്ക്. മറിയാമ്മ/ മേരി, ശോശാമ്മ/ സൂസന്ന, തുടങ്ങിയ പേരുകൾ. മിഡിൽ ഈസ്റ്റിൽ പ്രചാരത്തിലുള്ള ചില അർമേനിയൻ, ഗ്രീക്ക് പേരുകളും ഉപയോഗിക്കുന്നു, ഇത് മറ്റ് ക്രിസ്ത്യൻ സമൂഹങ്ങളിൽ നിന്ന് വ്യത്യസ്തമായി അവയെ വ്യതിരിക്തമാക്കുന്നു. കുര്യൻ, ചെറിയാൻ, അലക്സാണ്ടർ/ചാണ്ടി, വർഗീസ്/വർക്കി/ ജോർജ്ജ് (ഗ്രീക്ക്: ജോർജിയോസ്) എന്നിവയാണ് അർമേനിയൻ, ഗ്രീക്ക് പേരുകളുടെ ഉദാഹരണങ്ങൾ. അതുപോലെ, ഒരു വ്യക്തിയുടെ മുഴുവൻ പേര് ആദ്യ/സ്വന്തം പേര്, പിതാവിന്റെ പേര് എന്നിവ ഉൾക്കൊള്ളുന്നു, കൂടാതെ കുടുംബപേരുകൂടി ഇതിലേക്ക് ചേർക്കുന്നു. കുട്ടികൾക്കുള്ള പേരിടൽ സെഫാർഡിക് ജൂതന്മാരുടേതിന് സമാനമാണ്

റോമൻ ചരിത്രകാരൻ "ഗിബ്ബൺ" രേഖപ്പെടുത്തുന്നത് ശ്രദ്ധിച്ചാൽ നമ്മുടെ പിതാക്കന്മാരുടെ ആഢ്യത്വം മനസ്സിലാക്കാം. തൊഴിൽപരമായി, പുരാതന കാലം മുതൽ, നസ്രാണികൾ ജൂതന്മാരെപ്പോലെ വ്യാപാരികളുടെയും കർഷകരുടെയും ഒരു സമൂഹമായി പ്രസിദ്ധമാണ്. ആയുധവിദ്യയിലും, കലയിലും, സൽഗുണങ്ങളിലും, കൃഷികാര്യങ്ങളി ലും വിശ്വസ്തരായ പടയാളികൾ എന്ന നിലയിലും ഉന്നത വ്യക്തിത്വമുള്ള ഉന്നതകുലജാതർ എന്നതിനാലും നസ്രാണി ക്രിസ്ത്യാനികൾ സാമൂതിരിമാരുടെയും രാജാക്കന്മാരുടെയും ബഹുമാന ആദരവുകൾ പിടിച്ചുപറ്റി. AD 52 മുതൽ AD 1498 കാലയളവിൽ ലക്ഷക്കണക്കിനായി വളർന്നുവന്ന മലങ്കര നസ്രാണികളുടെ തലവന് ലൗകിക കാര്യങ്ങളിൽ പോലും അധികാരപദവികൾ അലങ്കരിക്കത്തക്കവിധമുള്ള പ്രതാപം ഉള്ളവരായിരുന്നു എന്നതും മലങ്കര സഭയുടെ യശ്ശസുയർത്തുന്നതാണ്.

### 2. മലങ്കര നസ്രാണികളുടെ പാണ്ഡിത്യം

മാർതോമാ ശ്ലീഹാ സ്ഥാപിച്ച മലങ്കര സഭ ശക്തിയോടെ വളർന്നു എന്നതിന്റെ തെളിവാണ് എഡി 325ൽ നിഖ്യാ സുന്നഹദോസിൽ ഇന്ത്യയെ പ്രതിനിധീകരിച്ച് ഇന്ത്യയുടെ മെത്രാപ്പോലീത്താ "മാർ യോഹന്നാൻ' സംബന്ധിച്ചു എന്നുള്ളത്. മാർ സാബോർ, മാർ അഫ്രോദ് പിതാക്കന്മാരുടെ സാന്നിദ്ധ്യം ആ ആത്മീയ സംസർഗ്ഗത്തെ സൂചിപ്പിക്കുന്നു. എ ഡി 470 കാലയളവിൽ 'ഈശോദോദ്' എഴുതിയ വിഖ്യാത പുസ്തകത്തിൽ ഇന്ത്യാക്കാരൻ 'ദാനിയേൽ' എന്ന വൈദികൻ "മാർ കൗമായെ" പരിഭാഷ എഴുതുന്നതിന് സഹായിച്ചു എന്നത് നസ്രാണി വൈദീകരുടെ പാണ്ഡിത്യത്തെ സൂചിപ്പിക്കുന്നു.

### 3. മലങ്കര സഭാമക്കളുടെ വീരത്വം

പോർച്ചുഗീസുകാരുടെ വരവോടെ മലങ്കര നസ്രാണികൾക്ക് ക്ലേശകരമായ വഴിത്താര തരണം ചെയ്യേണ്ടി വന്നു. മാർ അബ്രഹാം തന്റെ അന്ത്യകാലത്ത് അവരുടെ ഭീഷണികൾക്ക് വഴങ്ങുകയോ അവരുടെ കൂദാശകൾ സ്വീകരിക്കുകയോ ചെയ്യാതെ ചെറുത്തു നിന്നു. നസ്രാണി ക്രിസ്ത്യാനികളുടെ ചുമതല ഗീവർഗീസ് അർക്കദിയാക്കോന്റെ കൈകളിൽ തന്നെ ഏൽപ്പിച്ചിട്ടാണ് മാർ അബ്രഹാം ദൈവസന്നിധിയിലേക്ക് യാത്രയായത്.

നാലുമാസം കഴിഞ്ഞപ്പോൾ ആർച്ച് ബിഷപ്പ് മെനസീസും കൂട്ടരും ഗീവർഗീസ് അർക്കദിയാക്കോനെ അവരുടെ കീഴിലാക്കുന്നതിനായി പ്രതിജ്ഞാപത്രത്തിൽ ഒപ്പിട്ട് നൽകുന്നതിനായി ഏറെനിർബന്ധിച്ചു. എന്നാൽ മാർ തോമ്മാശ്ലീഹായുടെ ശ്ലൈഹീക സഭയിൽ ഒരു കർത്തൃത്വവും നിങ്ങൾക്കില്ല എന്ന് ഗീവർഗീസ് അർക്കദിയാക്കോൻ ശക്തമായി തന്നെ ആർച്ചബിഷപ്പിനോടും കൂട്ടരോടുംപറഞ്ഞു. ഉടൻതന്നെ അങ്കമാലിയിൽവച്ച് കൂടിയ സുന്നഹദോസിൽ വച്ച് മലങ്കര നസ്രാണികൾ ഒറ്റക്കെട്ടായി ഗീവർഗീസ് അർക്കദിയാക്കോനൊടൊപ്പമുണ്ടെന്നു ധീരമായി മെനസിസിനെ ബോധ്യപ്പെടുത്തി. അവസാനം അർക്കദിയാക്കോനെ മതദ്രോഹ വിചാരണ കോടതിയിൽ കേസ് ചാർത്തി ഭൂഗർഭത്തിലുള്ള ഇരുട്ടറയിൽ അടയ്ക്കുമെന്ന് ഭീഷണി മുഴക്കി. എന്നാൽ മലങ്കര നസ്രാണികളുടെ പൂർവ്വിക വിശ്വാസത്തിൽ നിന്ന് അവരെ മാറ്റുന്നതിനും അവരുടെ അർക്കദിയാക്കോനെ ഉപേക്ഷിച്ച് പാപ്പയുടെ കീഴിലാക്കുന്നതിനും ഉള്ള ശ്രമം വളരെ കഠിനമാണെന്ന് പറങ്കികൾ മനസ്സിലാക്കി. പോർച്ചുഗൽ രാജാവിന്റെ പേരിൽ നാട്ടുരാജാക്കന്മാരെ ഭീഷണിപ്പെടുത്തി. ഉദയംപേരൂർ സുന്നഹദോസിൽ അർക്കദിയാക്കോനെയും മലങ്കര നസ്രാണികളെയും കീഴാക്കി എന്ന് അഹങ്കരിച്ച കൊലകൊമ്പൻ മെനസിസിന് നസ്രാണി ധീരന്മാരിൽ നിന്ന് കിട്ടിയ കന്നത്തടിയായിരുന്നു, മൂന്നു കഥാപാത്രങ്ങൾ മാത്രം അടങ്ങുന്ന 'പ്രഹസന നാടകം'. മെനസിസിനു ശേഷം റോസ് എന്ന മെത്രാനും ഗീവറുഗീസ് അർക്കദിയാക്കോനെ കീഴ്പ്പെടുത്താൻ ഏറെ ശ്രമിച്ചെങ്കിലും പ്രതികൂലതയുടെ നടുവിൽ ഉറച്ചുനിന്ന നസ്രാണി ക്രിസ്ത്വാനികളുടെ തലവനായ ഗീവറുഗീസ് അർക്കദിയാക്കോൻ മലങ്കര സഭയെ തോമ്മാ അർക്കദിയാക്കോന്റെ കരങ്ങളിൽ സുരക്ഷിതമായി ഏൽപ്പിച്ചിട്ടാണ് ദൈവസന്നിധിയിലേക്ക് ചേർക്കപ്പെട്ടത്.

റോസ് മെത്രാനു ശേഷം ബിഷപ്പ്ഗാർസിയും പീഡനമുറകൾ ആരംഭിച്ചു. അഹത്തുള്ള ബാവയെ കൊച്ചിയിൽ ബന്ധനാവസ്ഥയിലാക്കി എന്നറിഞ്ഞ് കാൽലക്ഷത്തിലധികം നസ്രാണി യോദ്ധാക്കളാണ് മട്ടാഞ്ചേരിയിലെത്തിയത്. നിരണം, തുമ്പമൺ, മാവേലിക്കര, ചെങ്ങന്നൂർ, കുന്നംകുളം തുടങ്ങി നാനാദിക്കു നിന്നുമായി മലങ്കര സഭാമക്കൾ ബാവായെ വിട്ടുകിട്ടും എന്ന പ്രതീക്ഷയോടെ നിൽക്കുമ്പോൾ ബാവായെ വിട്ടുകിട്ടുന്നതിനു പകരം ബാവയെ കടലിൽ മുക്കി കൊല്ലുന്ന കാഴ്ച്ച കാണുകയിൽ കണ്ണുനീരോടെ മാറത്തടിച്ചു നിലവിളിച്ചുംകൊണ്ടു മരിക്കേണ്ടി വന്നാലും ഇനിയും തങ്ങൾ റോമാക്കാരുമായി ഒരു ബന്ധത്തിനും പോകയില്ല എന്ന് പറഞ്ഞും കൊണ്ട് 1653 ജനുവരി മാസം 3-ആം തീയതി മട്ടാഞ്ചേരിയിലെ കൽക്കുരിശിൽ ആലാത്തുകെട്ടി സത്യം ചെയ്യുമ്പോൾ റോമാനുകത്തിന്റെ അടിത്തറ ഇളകി. കോട്ടയും, കൊത്തളവും, പീരങ്കിയും, പട്ടാളവും, ഒന്നിനെയും മലങ്കര നസ്രാണികൾക്ക്ഭയമില്ലെന്ന് പറങ്കികൾക്ക് അപ്പോൾ ബോധ്യമായി.



### 4. നെഞ്ചിന്റെ നെരിപ്പോടിൽ ഒരു കനലായി സഭയുടെ സ്വാതന്ത്ര്യം

ഏതാണ്ട് അൻപതിലധികം വർഷം നസ്രാണികളെ കീഴടക്കി എന്നു വിചാരിച്ചവർക്ക് ഒരു സത്യം അന്ന് ബോധ്യമായി. ഉദയംപേരൂർ സുന്നഹദോസ് മുതൽ കൽക്കുരിശിൽ ആലാത്തുകെട്ടി സത്യം ചെയ്യുന്ന ആ കാലമത്രയും പീഢനങ്ങളുടെ മധ്യത്തിലും 'മലങ്കര സഭയു ടെ സ്വാതന്ത്ര്യം നസ്രാണി ക്രിസ്ത്യാനികളുടെ നെഞ്ചിന്റെ നെരിപ്പോടിൽ ഒരു കനലായി എരിഞ്ഞു കൊണ്ടിരിക്കുകയായിരുന്നു' എന്ന ആ സത്യം.

ആ സത്യം തിരിച്ചറിഞ്ഞ പറങ്കികൾ സത്യത്തിൽ ഭയന്ന് വിറച്ചു. മലങ്കര നസ്രാണികളാകുന്ന ഈ പിതാക്കന്മാർ ഞാങ്ങണ പോലെ കാറ്റിലുലയുന്നവരായിരുന്നില്ല മറിച്ചു വിമോചനത്തിനായുള്ള നിലവിളിയിൽ ദൈവവും പക്ഷം ചേരുമെന്ന് വിശ്വസിച്ചവരാണവർ. പീരങ്കിയുടെ മുമ്പിൽ പതറാതെ, ജീവൻ ബലികഴിക്കേണ്ടി വന്നാലും മലങ്കര സഭയെന്ന നാമം തുടച്ചു മാറ്റുവാനോ മാർത്തോമ്മാശ്ലീഹായുടെ പൈതൃകവും പാരമ്പര്യവും തകർക്കുവാനോ നിങ്ങൾക്കാവില്ലെന്ന് പറങ്കിപടകളോട് പറഞ്ഞവരാണവർ. തങ്ങളുടെ സിരകളിൽ ഒഴുകുന്ന അവസാനതുള്ളി രക്തം ചിന്തേണ്ടിവന്നാലും ഓരോ യഹൂദനെയും പോലെ "യെശ്കാഹെക്, മലങ്കര സഭയെ,"/ 'മലങ്കര സഭയെ "നിന്നെ ഞാൻ എങ്ങനെ മറക്കും" എന്നു പറഞ്ഞ് പരിശുദ്ധ സഭയെ മാറോടു ചേർത്ത പിതാക്കന്മാരുടെ ജീവിതത്തിന്റെ ശ്രേഷ്ഠത നാം അറിയാതെ പോകരുത് മട്ടാഞ്ചേരി കുനൻകുരിശ് പഴയ സുറിയാനി പള്ളിയിലെ കുരിശിൽ കെട്ടിയ ആലാത്തിൽ സ്പർശിക്കുമ്പോൾ സഭയ്ക്കായി സ്വന്തം ജീവിതം ബലി കഴിപ്പാൻ തയ്യാറായ പിതാക്കന്മാരുടെ ഹൃദയമിടിപ്പാണ് നമുക്ക് അനുഭവിക്കാൻ കഴിയുക. അതുകൊണ്ടാവണം ഒരിക്കൽ ജീർണ്ണിതമായി കിടന്നിരുന്ന കൂനൻ കുരിശിലെ ആലാത്തിൽ പിടിച്ചു കൊണ്ട് 'മലങ്കര സഭയെ' നി ന്നെ ഞാൻ എങ്ങനെ മറക്കും എന്ന് അധ്യാപകർക്ക് ഒപ്പം വിവിധ ദേവാലയങ്ങളിൽ നിന്നുമായി എത്തുന്ന ഈ ഓ വി ബി എസ് കുഞ്ഞുങ്ങൾ ഏറ്റു ചൊല്ലുമ്പോൾ അവരുടെ കണ്ണിൽ നിന്നും കണ്ണുനീർ കുരിശിന്റെ ചുവട്ടിൽ വീഴുന്നത് കാണുവാൻ കഴിയുന്നത്.

മലങ്കര സഭ എന്ന നാമം തുടച്ചുമാറ്റാൻ ആർക്കും സാധ്യമല്ല. കാരണം ക്രിസ്തുവിന്റെ ശിഷ്യൻ തോമാശ്ലീഹായുടെ മുറിപ്പാടുകളിലൂടെ വളർന്ന സഭയാണിത്. ആ മുറിപ്പാടിനെ ധ്യാനിച്ചു, ഓരോ യഹൂദനെയും പോലെ നമുക്കും പ്രാർത്ഥിപ്പാൻ കഴിയണം മലങ്കര സഭയെ "നിന്നെ ഞാൻ എങ്ങനെ മറക്കും." മലങ്കര നസ്രാണികളുടെ ആഢ്യത്വവും, പാണ്ഡിത്യവും, വീരത്വവും, ക്ഷയിച്ചു പോകാതെ നെഞ്ചിന്റെ നെരിപ്പോടിൽ "യെശ്കാഹെക്, മലങ്കര സഭയെ," എന്ന പ്രാർത്ഥന ഒരു കനലായി ജ്വലിക്കുവാൻ ദൈവം നമ്മൾക്കും ശക്തി പകരട്ടെ.

**ഫാ. മത്തായി വൈദ്യൻ**
മാതാ മറിയം ആശ്രമം, തിരുവനന്തപുരം

# ക്ഷമ

പട്ടാള ക്യാമ്പിൽ നിന്ന് പല തവണ ഒളിച്ചോടിയ ഒരു പടയാളിക്ക് മരണ ശിക്ഷ വിധിച്ചുകൊണ്ട് വെല്ലിംഗ്ടൻ പ്രഭു വിധിപ്രസ്ഥാവന നടത്തി. ആമുഖമായി പ്രഭു പറഞ്ഞു: 'ക്ഷമിക്കണം, മറ്റു വഴികളോ, ശിക്ഷണ നടപടികളോ ഫലിക്കാത്തുതുകൊണ്ടാണ് മരണ ശിക്ഷ കൊടുത്തത്'. എന്നാൽ പടയാളിയുടെ വക്കീലിന് വാദിക്കാനായി ഒരവസരവം കൂടി പ്രഭു നൽകി. വക്കീൽ പറഞ്ഞു: സർ, നിങ്ങൾ ശ്രമിച്ചു നോക്കാത്ത ഒരു മാർഗ്ഗം കൂടിയുണ്ട്'.എന്താണത്? എന്ന് പ്രഭു തിരക്കി. 'ആ പടയാളിയോട് ക്ഷമിക്കുക'. ബോധോദയം ലഭിച്ച പ്രഭു അതിനു സമ്മതിച്ചു. ആ പടയാളി  പിന്നീടൊരിക്കലും ഒളിച്ചോടിയില്ലെന്നു മാത്രമല്ല. വളരെ വിശ്വസ്തനായി സേവനം ചെയ്യുകയും ചെയ്തു. പ്രതികാരത്തിനും ശിക്ഷണ നടപടികൾക്കും അപ്പുറത്തു ക്ഷമയുടെ അനന്തസാധ്യതയാണ് നാം ഇവിടെ കാണുന്നത്.

എതിർപ്പിന്റെയും പീഢനത്തിന്റെയും നേരെ പ്രകടമാകുന്ന ദൈവദത്തമായ സംയമനമാണ് ക്ഷമ. സ്നേഹത്തിനർഹതയില്ലാത്തവരെ സ്നേഹിക്കുന്നതിലും മാപ്പിന് അർഹതയില്ലാത്തവരോട് ക്ഷമിക്കുന്നതിലുമാണ് ക്രിസ്തീയത അടങ്ങിയിരിക്കുന്നത്. പ്രതികാരം ചെയ്യാൻ ഏതു ഹീനനും സാധിക്കും. ക്ഷമിക്കാൻ ഉന്നതരായ വ്യക്തികൾക്കേ സാധിക്കൂ. സ്നേഹവും ക്ഷമയും ഒരു നാണയത്തിന്റെ രണ്ട് വശങ്ങളാണ്. അവ രണ്ടും ഒന്നിച്ചുപോകുന്നു. മാപ്പുകൊടുക്കാതെ സ്നേഹിക്കാനാവില്ല. സ്നേഹിക്കാതെ മാപ്പുകൊടുക്കാനാവില്ല. 'ക്ഷമയെക്കാൾ വിശാലവും ഉൽകൃഷ്ടവുമായ ഒരനുഗ്രഹം ദൈവത്തിൽനിന്ന് ആർക്കും ലഭിക്കയില്ല'(മുഹമ്മദ് നബി) അന്യരുടെ തെറ്റുകളെ കുഴിച്ചുമൂടാൻ ഒരു സെമിത്തേരി എല്ലാവർക്കും വേണം. ജീവിതത്തിൽ നാം ആർജ്ജിക്കേണ്ട ഒരു സുകൃതമാണ് ക്ഷമ.

പത്രോസ് അപ്പോസ്തോലൻ കർത്താവിനോട് ചോദിക്കുന്നുണ്ട്. എത്ര പ്രാവശ്യം ഞാൻ എന്റെ സഹോദരനോട് ക്ഷമിക്കണം? ഏഴുവട്ടം മതിയോ?. യേശു അവനോട്, ഏഴു എഴുപതുവട്ടം എന്ന് ഞാൻ നിന്നോടു പറയുന്നു. (മത്തായി 18:21,22) അതിനർത്ഥം പരിധിയില്ലാത്ത ക്ഷമയാണ്. എണ്ണം നോക്കിയല്ല നാം നമ്മുടെ സഹോദരനോട് ക്ഷമിക്കേണ്ടത്. പരിധിയില്ലാതെ, പരിമിതികളില്ലാതെ, അളവുകൂടാതെ, എണ്ണമില്ലാതെ, നാം നമ്മുടെ സഹോദരനോട് ക്ഷമിക്കുവാനാണ് യേശു നമ്മോട് ആവശ്യപ്പെടുന്നത്. നഷ്ടപ്പെട്ടതിനെ തിരിച്ചുകൊണ്ടുവരുവാൻ എന്താണ് മാർഗ്ഗം?. പുകച്ചു പുറത്തു ചാടിക്കുകയല്ല. പുകഞ്ഞ കൊള്ളി പുറത്ത് എന്ന സിദ്ധാന്തമല്ല, മറിച്ച് ക്ഷമിക്കുകയാണ് വേണ്ടത്. എത്ര പ്രാവശ്യം? അനന്തമായി, തിരിച്ചു കിട്ടുന്നതുവരെ. സ്നേഹം ദീർഘമായി ക്ഷമിക്കുന്നു, ദോഷം കണക്കിടുന്നില്ല.

നമ്മൾ ഒന്നു ചിന്തിച്ചുനോക്കുക. ഓരോ ദിവസവും എത്ര എത്ര തെറ്റുകളാണ് നമ്മൾ ചെയ്യുന്നത്. അതെല്ലാം ദൈവം ക്ഷമിക്കുന്നില്ലേ?. നമ്മുടെ സഹോദരങ്ങൾ നമ്മോട് ഒരു തെറ്റ് ചെയ്താൽ നമ്മൾ ക്ഷമിക്കാറുണ്ടോ? പല കുടുംബങ്ങളിലും നടക്കുന്ന കലഹങ്ങൾക്കു കാരണം ക്ഷമിക്കാൻ തയ്യാറാകാത്തതല്ലേ? പല കൊലപാതകങ്ങൾക്കും പല വഴക്കുകൾക്കും കാരണം പരസ്പരം ക്ഷമിക്കാൻ തയ്യാറാകാത്തതല്ലേ?. തന്റെ മാതാവിന്റെ തെറ്റുകളെ ക്ഷമിക്കാൻ കഴിയാതിരുന്ന മകൻ അവരെ കുത്തി കൊന്നശേഷം സ്വയം ജീവൻ ഒടുക്കിയതും തന്റെ പിതാവിന്റെ തെറ്റുകളെ ക്ഷമിക്കാൻ കഴിയാതിരുന്ന മകൻ പിതാവിനെ വെടി



Patience leads to abundant understanding, but impatience leads to stupid mistakes
PROVERBS 14:29



വച്ചു കൊന്നതും നമ്മുടെ സംസ്ഥാനത്ത് നടന്ന സംഭവങ്ങളാണ്. ഒരു നിമിഷം ക്ഷമിക്കാൻ കഴിയാത്തതിനാൽ കുടുംബങ്ങളിലും സമൂഹങ്ങളിലും സഭയിലും ഉണ്ടാവുന്ന പ്രശ്നങ്ങൾ നിരവധിയാണ്. ക്ഷമിക്കാൻ പറ്റാതെ തോറ്റുപോകാനല്ല, ക്ഷമിച്ച് ക്ഷമിച്ച് തോറ്റുപോകാനാണ് ദൈവം നമ്മോട് ആവശ്യപ്പെടുന്നത്. 'ക്ഷമിക്കാനുള്ള കഴിവ് ലഭിക്കുന്നത് ക്ഷമിച്ച്, ക്ഷമിച്ച് അഭ്യസിക്കുമ്പോൾ മാത്രമാണ്'. (ശ്രീ. രവിശങ്കർ).

ക്ഷമാശീലം പിശാചിനെ കീഴടക്കുമെന്നാണ് ഒരു പഴഞ്ചൊല്ല്. പക്ഷെ ഒരു നിമിഷത്തെ ക്ഷമയില്ലായ്മ ജീവിതത്തെ മുഴുവൻ നശിപ്പിക്കുമെന്നാണ് ഒരു ചൈനീസ് പഴമൊഴി. വ്യക്തി ജീവിതങ്ങളെ നന്നാക്കിയെടുക്കാൻ ക്ഷമകൊണ്ട് സാധിക്കും. സമയമില്ലാത്തതല്ല, ക്ഷമയില്ലാത്തതാണ് ഇന്നത്തെ കാതലായ പ്രശ്നം. ഞാൻ പറയുന്നതു കേൾക്കാനുള്ള ക്ഷമ അമ്മയ്ക്കില്ല, അച്ഛനുമില്ല. പിന്നെ ഞാനാരോടാണ് പറയുക? ഒരു പെൺകുട്ടിയുടെ പരാതിയാണിത്. ആയിരക്കണക്കിന് കുട്ടികളുടെ അനുഭവമിതാണ്. കുട്ടികളുടെ മാനസിക വളർച്ചയിൽ ക്ഷമാശീലമുള്ള അച്ഛനമ്മമാരുടെ പങ്ക് നിർണ്ണായകമാണ്. അച്ഛനമ്മമാർ മക്കൾക്ക് ആവശ്യമുള്ളതെല്ലാം ഉണ്ടാക്കികൊടുത്താൽ മാത്രം പോരാ, അവരുടെ പരാതികളും പ്രശ്നങ്ങളും കേൾക്കാനുള്ള ക്ഷമയുംകൂടെ കാണിക്കണം. ക്ഷമയില്ലാത്ത അവസ്ഥ സമൂഹത്തെ വലിയ തിന്മയിലേക്കാണ് നയിക്കുന്നത്. നമ്മെ സ്നേഹിക്കുന്ന വ്യക്തികളെ മുറിപ്പെടുത്താൻ ഒരു നിമിഷം മതി. എന്നാൽ മുറിവുണക്കാൻ വർഷങ്ങൾ തന്നെ വേണ്ടി വന്നേക്കാം.

ഒറീസ്സായിലെ മതഭ്രാന്തന്മാർ ആസ്ട്രേലിയൻ മിഷണറിയായിരുന്ന ഗ്രഹാം സ്റ്റെയിൻസിനെയും തന്റെ രണ്ടു കുഞ്ഞുങ്ങളെയും ജീപ്പിലിട്ട് മൃഗീയമായി കത്തിച്ചു. ഇന്ത്യ നാണംകൊണ്ട് തലകുനിക്കുന്നുവെന്ന് പ്രധാനമന്ത്രിയായിരുന്ന വാജ്പോയി പറഞ്ഞു. എന്നാൽ മകളെ അടക്കിപ്പിടിച്ച് ദുഃഖം കടിച്ചമർത്തികൊണ്ട് മിസ്സസ്സ് ഗ്ലാഡിസ് സ്റ്റെയിൻസ് പറഞ്ഞു. 'ആ മതഭ്രാന്തൻമാരോട് ഞാൻ ക്ഷമിക്കുന്നു. ദൈവം അവരെ അനുഗ്രഹിക്കട്ടെ'. നമുക്ക് ക്ഷമിക്കാൻ സാധിച്ചാൽ അത് അവിടെ അവസാനിക്കുന്നു. ഇല്ല, എങ്കിൽ അത് ഒരു മഹാപർവ്വതമായിത്തീരും. വെറുക്കുന്തോറും ആയുസ്സു കുറഞ്ഞുകൊണ്ടിരിക്കും. ക്ഷമിക്കുന്തോറും ജീവിതം ധന്യമായിക്കൊണ്ടിരിക്കും. നിനക്ക് എതിരെ ആരെങ്കിലും എന്തെങ്കിലും ചെയ്യുന്നെങ്കിൽ മനസ്സിലാക്കികൊള്ളു; അവർക്ക് കണ്ണില്ലാഞ്ഞിട്ടാണ്. ക്ഷമയാണ് വിജ്ഞാനത്തിന്റെ പരമകാഷ്ഠ.

ശത്രുവിനോട് ക്ഷമിക്കുമ്പോൾ മാത്രമാണ് ഒരാൾ യഥാർത്ഥ ജേതാവാകുന്നത്. ക്ഷമിക്കാൻ സാധിക്കാത്തവർ തങ്ങൾക്കു തന്നെ നടക്കാനുള്ള പാലം തകർത്തു കളയുന്നു (വിൽഫ്രെണ്ട് പീറ്റേഴ്സൺ). നീ ശ്വസിക്കാൻ മറന്നാലും ക്ഷമിക്കാൻ മറക്കരുത് (പഴമൊഴി).

നമ്മെ ഏതെങ്കിലും രീതിയിൽ ദ്രോഹിച്ചിട്ടുള്ളവർക്കു വേണ്ടി നാം എപ്പോഴെങ്കിലും പ്രാർത്ഥിച്ചിട്ടുണ്ടോ? നമ്മുടെ പ്രാർത്ഥനയിൽ അങ്ങനെയുള്ളവരുടെ പേരുകൾ കടന്നുവരുന്നില്ലെങ്കിൽ അതിന്റെ അർത്ഥം അവരോട് ശരിക്കും ക്ഷമിച്ചിട്ടില്ല എന്നല്ലേ? മനഃപൂർവ്വമല്ലാതെ നമ്മെ ദ്രോഹിച്ചവരോട് ക്ഷമിക്കാൻ നമുക്ക് എളുപ്പമായിരിക്കാം. എന്നാൽ മനഃപൂർവ്വം ദ്രോഹം ചെയ്തവരോട് ക്ഷമിക്കുക അത്ര എളുപ്പമല്ല. മനഃപൂർവ്വം ദ്രോഹിച്ചവരോടും ക്ഷമിക്കാൻ തയ്യാറാകുമ്പോൾ മാത്രമേ നമ്മുടെ ക്ഷമ പൂർണ്ണമാകുന്നുള്ളു. ഹൃദയമുള്ളവരുടെ ലക്ഷണമാണ് ക്ഷമിക്കുവാനുള്ള ശക്തിയും സന്നദ്ധതയും. നാം എത്ര നല്ലവരായിരുന്നാലും നമ്മുടെ ജീവിതത്തിൽ നമുക്കു ശത്രുക്കളുണ്ടായേക്കാം. ശത്രുതയോടെ പെരുമാറുവാൻ നമുക്ക് പ്രത്യേക വൈദഗ്ധ്യം ആവശ്യമില്ല. എന്നാൽ, ശത്രുക്കളെ മിത്രങ്ങളാക്കി അവരുടെ ശത്രുതയെ ഇല്ലായ്മ ചെയ്യണമെങ്കിൽ അതിന് ആദ്യം വേണ്ട ഒരു ഗുണം ക്ഷമിക്കാനുള്ള മനോഭാവമാണ്. എന്നാൽ മറ്റുള്ളവരോട് ക്ഷമിക്കുന്ന കാര്യത്തിൽ നമ്മിലേറെപ്പേരും ഏറെ പിന്നിലാണെന്നു സമ്മതിച്ചേത്തീരു.

ക്ഷമിച്ചില്ലെങ്കിൽ അവശേഷിക്കുന്നത് പ്രതികാരമാണ്. ഇവിടെ സാധ്യതകൾ അപ്രത്യക്ഷമാകുന്നു. സ്ഥാനമാനങ്ങളും അധികാരങ്ങളും ഞാനെന്ന ഭാവവും നമ്മെക്കൊണ്ട് ക്ഷമ പറയിക്കില്ല. അച്ചനും അമ്മയും ക്ഷമിച്ചാലെ മക്കൾ ക്ഷമ പറയാൻ പഠിക്കു. തന്നോട് അനീതി കാട്ടിയവൻ നശിക്കണം, അവൻ ക്ഷമ അർഹിക്കുന്നില്ല. എന്നീ ചിന്തകൾ മനസിൽ നന്മയില്ലാത്ത അവസ്ഥയാണ്. ക്ഷമ ക്രിയാത്മകവും ചലനാത്മകവും സൗഖ്യമായകവുമാണ്. സാധാരണക്കാരന് മറക്കാനേ കഴിയൂ, ക്ഷമിക്കാൻ കഴിയില്ല. അതുകൊണ്ടാണ് മഹാത്മ ഗാന്ധിജി പറഞ്ഞത് 'ക്ഷമിക്കുന്നത് ധീരതയുടെ ലക്ഷണമാണെന്ന്'. നാം കണ്ട ഏറ്റവും വലിയ ക്ഷമ കാൽവരി കുരിശിലാണ്. അതിന്റെ അർത്ഥവും ശക്തിയും വ്യാപ്തിയും ഇന്നും നമുക്ക് ഉൾക്കൊള്ളാൻ സാധിച്ചിട്ടില്ല. നമുക്ക് ക്ഷമാശീലം അധികമില്ലായിരിക്കാം. എന്നാൽ നമുക്കുള്ള ക്ഷമാശീലം പ്രാവർത്തികമാക്കാൻ ശ്രമിച്ചാൽ നമ്മെ അത്ഭുതപ്പെടുത്തുന്ന രീതിയിൽ ക്ഷമാശീലത്തിന്റെ ഫലങ്ങൾ നമ്മുടെ ജീവിതത്തിൽ കാണാനാവും.

തെറ്റുകൾ മാനുഷികമാണ്, ക്ഷമ ദൈവീകമാണ്. ക്ഷമ നമ്മുടെ ജീവിതത്തിന്റെ ഒരു ഭാഗമായിത്തീരണം. വിജയകരമായ ജീവിതം നയിക്കണമെങ്കിൽ ക്ഷമയുടെ ശക്തി നാം വികസിപ്പിക്കുകയും നിലനിർത്തുകയുംവേണം. വിജയകരമായ ജീവിതം നയിക്കുവാൻ നമ്മുടെ ഏറ്റവും വലിയ സംഭാവനയാണ് ക്ഷമ. സ്നേഹത്തിന്റെ അളവുകോലാണ് ക്ഷമ. നിസ്വാർത്ഥമായ സ്നേഹം കൂടാതെ ക്ഷമ സാധ്യമല്ല. ക്ഷമ മനുഷ്യന്റെ ബുദ്ധിയെ മാത്രമല്ല ഹൃദയത്തിന്റെ വികാരങ്ങളെയും വ്യക്തിത്വത്തിന്റെ എല്ലാ തലങ്ങളേയും സ്വാധീനിക്കുന്നു. ബുദ്ധിമാൻ ക്ഷമിക്കുകയും ബന്ധങ്ങൾ കെട്ടിപ്പെടുക്കുകയും ചെയ്യുന്നു. ബുദ്ധിഹീനർ ഒരിക്കലും ക്ഷമിക്കുകയില്ലെന്നു മാത്രമല്ല ബന്ധങ്ങളെ തകർത്തുകളയുകയും ചെയ്യുന്നു.

ഒരു ശത്രുവിനൊട് ക്ഷമിക്കുന്നതിനെക്കാൾ ദുഷ്ക്കരമാണ് ഒരു സ്നേഹിതനോട് ക്ഷമിക്കാൻ. പ്രവർത്തിയുടെയും സ്വാതന്ത്ര്യത്തിന്റെയും താക്കോലാണ് ക്ഷമ. നിഗളികൾ ക്ഷമിക്കുകയോ മറക്കുകയോ ചെയ്യുന്നില്ല. നിഷ്ക്കളങ്കൻ ക്ഷമിക്കുകയും മറക്കുകയും ചെയ്യുന്നു. ജ്ഞാനി ക്ഷമിക്കുന്നു മറക്കുന്നില്ല. (തോമസ് സാംസ്). പാപങ്ങളുടെ പരിഹാരമാണ് ക്ഷമ. ദീർഘവും ഫലപ്രദവുമായ ജീവിതത്തിന്റെ ഒരു വലിയ രഹസ്യം എന്നത് എല്ലവരോടും എല്ലാറ്റിനും എല്ലാനാളിലും കിടക്കാൻ പോകുന്നതിനുമുമ്പ് ക്ഷമിക്കുകയാണ്. നിങ്ങൾ മറ്റുള്ളവരുടെ തെറ്റുകളും കുറ്റങ്ങളും ക്ഷമിക്കുന്നതുപോലെ നിങ്ങളോടും ക്ഷമിക്കുക. ഒരു പുതിയ ആരംഭത്തിന് മറ്റൊരവസരം നിങ്ങൾക്കു നൽകുന്നതാണ് ക്ഷമ. (ഡെയ്മണ്ട് റിറ്റു) നിങ്ങളുടെ ഭൂതകാലത്തെ മാറ്റുവാൻ ക്ഷമപോലെ വേറെ വഴികൾ നിങ്ങൾക്ക് ഇല്ല. അത് നിശ്ചയമായും നിങ്ങളുടെ ഭാവികാലത്തെ ശോഭനമാക്കുന്നു (ബർണാർഡ് മെൽറ്റസൺ).

ഒരു ക്ഷമ ചോദിച്ചാൽ തീരുന്ന പ്രശ്നങ്ങളെ ഏത്

വഴക്കിലും ഉള്ളു എന്നാൽ നമ്മുടെ അഹങ്കാര മനസ്സ് അതിനു സമ്മതിക്കുന്നില്ല. തെറ്റു പറ്റിയാൽ ക്ഷമ ചോദിക്കാൻ മടിക്കാതിരിക്കുക. ക്ഷമ ചോദിച്ചതുകൊണ്ട് നാം ചെറുതാകുന്നില്ല. മറിച്ച് മഹത്വമുള്ളവരാകുകയാണ്. പിടിവാശി കൊണ്ടോ അഹംഭാവം കൊണ്ടോ ജീവിതത്തിൽ നമുക്കു ഒന്നും നേടാനാവില്ല. പക്ഷെ ക്ഷമ കൊണ്ട് പലതും നേടാൻ കഴിയും. ക്ഷമ ചോദിച്ചതുകൊണ്ട് നമ്മുടെ അഭിമാനം നഷ്ടപ്പെടുന്നില്ല. പകരം നല്ലൊരു വ്യക്തിത്വം രൂപപ്പെടുന്നു. ക്ഷമ ചോദിക്കുവാനുള്ള മനസും ക്ഷമ നൽകുവാനുള്ള മനസും ബന്ധങ്ങളുടെ ആയുർദൈർഘ്യം കൂട്ടും.

ക്ഷമ നശിക്കുമ്പോൾ ഉണ്ടാകുന്നത് സംഘർഷമാണ്. ജീവിതത്തിൽ ഉണ്ടാകുന്ന പരാജയങ്ങളിൽ തളർന്നുപോകാതിരിക്കുക. ക്ഷമയോടെ ജീവിത യാത്ര തുടരുക. അവസാനം ജീവകിരീടം പ്രാപിക്കും. വിത്ത് വിതച്ചാലുടൻ കായ്ഫലം ലഭിക്കില്ല. അതിനു നീണ്ട കാത്തിരിപ്പും പരിശ്രമങ്ങളും ആവശ്യമാണ്. കഷ്ടതയാണ് ക്ഷമ നമ്മളെ പഠിപ്പിക്കുന്നത്. ഓരോ പുലരിയും നൽകുന്ന പ്രതീക്ഷ കാത്തിരിക്കാനുള്ള ക്ഷമയെ ശക്തിപ്പെടുത്തുന്നു. ഒരു മനുഷ്യന്റെ ഏറ്റവും വലിയ സമ്പാദ്യം വളരെയധികം അറിവോ, സൗന്ദര്യമോ, ആരോഗ്യമോ അല്ല, മറിച്ച് ഹൃദയം നിറഞ്ഞ സ്നേഹവും മറ്റുള്ളവരുടെ സങ്കടങ്ങൾ കേൾക്കാനുള്ള ക്ഷമയും, മറ്റുള്ളവരെ സഹായിക്കാനുള്ള സന്നദ്ധതയുമാണ്.

ജീവിതത്തിൽ ക്ഷമ നാം ഒരു ശീലമാക്കിയാൽ നമ്മുടെ ബന്ധങ്ങൾക്ക് ഒരു കെട്ടുറപ്പുണ്ടാകും. എന്തിനും ക്ഷമ വേണം. ക്ഷമയോടെ കാത്തിരുന്നു കിട്ടുന്ന സന്തോഷത്തെ നമുക്ക് എന്നെന്നും നിലനിർത്താൻ സാധിക്കും. ക്ഷമ വിജയത്തിന്റെ ചവിട്ടുപടിയാണ്. വാക്കുകൊണ്ടോ പ്രവർത്തികൊണ്ടോ ആരെങ്കിലും നമ്മെ വേദനിപ്പിച്ചാൽ അവരോട് ക്ഷമിക്കുവാനുള്ള മനസ്സ് നമുക്കുണ്ടായിരിക്കണം. ഭൂമിയോളം ക്ഷമിക്കുക. ആകാശത്തോളം ഉയർത്തപ്പെടും. നാം ഉറങ്ങുന്നതിന് മുമ്പ് മറ്റുള്ളവരോട് ക്ഷമിച്ചാൽ നാം ഉണരുന്നതിന് മുമ്പ് ദൈവം നമ്മോട് ക്ഷമിക്കും. ക്ഷമ നാം നൽകുന്ന ഔദാര്യമല്ല, നമുക്ക് നൽകപ്പെടുന്ന കാരുണ്യങ്ങളാണ്. ദേഷ്യം നമ്മുടെ ദൗർബല്യമാണെങ്കിൽ ക്ഷമ നമ്മുടെ ശ്കതിയാണ്. ജീവിതത്തിൽ നാം തളരുമ്പോഴെല്ലാം നമുക്ക് ഊർജ്ജമാകേണ്ടത് ക്ഷമയാണ്. തെറ്റ് ആർക്കും പറ്റാം. പക്ഷെ , ക്ഷമ ചോദിക്കാൻ കഴിയണം. അതിനു മുറിവുണക്കാൻ കഴിയും. തെറ്റു ഏറ്റുപറയുക. ആത്മാർത്ഥമായി ക്ഷമ ചോദിക്കുക. അതിൽ നിന്ന് ഉണ്ടാകുന്ന ഊർജ്ജം നമ്മെ ഉയർത്തും.

ബുദ്ധന്റെ അഭിപ്രായത്തിൽ, ക്ഷമ എന്നത് ജീവിതത്തിലെ ഏറ്റവും നല്ല ശീലങ്ങളിൽ ഒന്നാണ്. ഏതൊരു ഹൃദയത്തിനാണോ ആ മഹത്തായ കഴിവുള്ളത് ആ ഹൃദയത്തിനുടമ ഒരിക്കലും പരാജയപ്പെടുകയില്ല. ക്ഷമ ഭീരുത്വം അല്ല, ശക്തിയാണ്. ക്ഷമ കീഴടങ്ങലല്ല. ഏതൊരു വ്യക്തിയുടെയും വിജയം ക്ഷമയാണ്. വിജയങ്ങളെ കൈകുമ്പിളിൽ ഒതുക്കുവാൻ ഏറ്റവും കൂടുതൽ പങ്കുവഹിക്കുന്നത് ക്ഷമയാണ്. തെറ്റ് പറ്റിയതിന് ആരെങ്കിലും ക്ഷമ ചോദിക്കുമ്പോൾ ഗമ കാണിക്കരുത്. കാരണം നിന്റെ മഹിമ കണ്ടിട്ടല്ല ക്ഷമ ചോദിച്ചത്, നിന്നെക്കാൾ വലിയ മനസുള്ളതുകൊണ്ടാണ്. ഒരു സൂഫി ഗുരുവിനോട് ചോദിച്ചു. എന്താണ് ക്ഷമ? അദ്ദേഹം പറഞ്ഞു പൂക്കളെ ഞെരിച്ചു അമർത്തുമ്പോഴും അവ തിരിച്ചു നൽകുന്ന സുഗന്ധം ആണ് ക്ഷമ. ദേഷ്യത്തിൽ ഒരു നിമിഷം ക്ഷമിച്ചാൽ ദുഃഖത്തിന്റെ നൂറ് ദിവസങ്ങളിൽ നിന്ന് രക്ഷ നേടാം.

ക്ഷമ എന്നാൽ വാടക കൊടുത്തുകൊണ്ടിരിക്കുന്ന ഭൂതകാലത്തെ കടന്നുപോകുകയാണ്. ക്ഷമ റദ്ദാക്കിയ ചെക്കു പോലെയാണ്. ഇത് ഒരുവന് എതിരെ കാണിക്കുവാൻ ഒരിക്കലും കഴിയുകയില്ല. (ഹെൻറി വാർഡ്). ക്ഷമിപ്പാൻ ശക്തിയാല്ലാത്തവൻ സ്നേഹിക്കാൻ ശക്തിയില്ലാത്തവനാകുന്നു. തെറ്റു ചെയ്തവരെ അംഗീകരിക്കുവാൻ ധൈര്യമുള്ളവൻ തെറ്റുകൾ എല്ലായിപ്പോഴും ക്ഷമിക്കത്തക്കതാണ്. നാം ക്ഷമ ശീലിക്കുമ്പോൾ മാത്രമാണ് ആന്തരികമായ സമാധാനത്തിലേക്ക് എത്തിച്ചേരുന്നത്.

o

**A. വിശ്വാസത്തിന്റെ പുതുക്കം**

യേശുക്രിസ്തു മരണത്തിൽ നിന്ന് ഉയിർത്തെഴുന്നേൽക്കുമെന്ന് ശിഷ്യന്മാർ പോലും പൂർണ്ണമായും വിശ്വസിച്ചിരുന്നില്ല. കർത്താവിന്റെ പുനരുത്ഥാനത്തിനു ശേഷവും ശിഷ്യന്മാർ ഭയചകിതരും, വിശ്വാസ പൂർണ്ണത പ്രഖ്യാപിക്കാത്തവരും ആണെന്ന് സുവിശേഷങ്ങളിലെ അവസാന ഭാഗങ്ങൾ വായിച്ചാൽ മനസ്സിലാവും. പുനരുത്ഥാനം ചെയ്ത കർത്താവ് ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുന്നത് ആഴ്ചവട്ടത്തിന്റെ ഒന്നാം നാളാണ് (പുതുഞായറാഴ്ച). ഉയിർത്തെഴുന്നേറ്റ കർത്താവിനെ അവന്റെ കൈകാലുകളിലെ ആണിപ്പാടുകളോടെ അവർ കർത്താവിനെ കണ്ടു. (വി. യോഹന്നാൻ 20:19–29). ഈ പ്രത്യക്ഷപ്പെടലോടെ അവരുടെ സംശയം മാറി. അവർ വിശ്വാസത്തിൽ ഉറച്ചു. കർത്താവ് പുനരുത്ഥാനം ചെയ്തു എന്ന് ഹൃദയത്തിൽ ഏറ്റുപറയുന്നവരാണ് വിശ്വാസത്താൽ പൂർണ്ണരാക്കുന്നത്. യേശുക്രിസ്തു തോമാശ്ലീഹായോട് പറയുന്ന രണ്ട് വാക്യങ്ങൾ ശ്രദ്ധേയമാണ്, അവിശ്വാസിയാകാതെ വിശ്വാസി ആയിരിക്കുക. (വി. യോഹ. 20:27), നീ എന്നെ കണ്ടത് കൊണ്ട് വിശ്വസിച്ചു; കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ (വി. യോഹ. 20:29).

ക്രിസ്തു വചനങ്ങളിൽ പൂർണ്ണമായും വിശ്വസിച്ചാൽ മാത്രമെ വിശ്വാസ പൂർണ്ണത വരികയുള്ളു. കർത്താവ് തന്റെ പുനരുത്ഥാനത്തെകുറിച്ച് ശിഷ്യന്മാരോട് പല ആവർത്തി പറഞ്ഞെങ്കിലും അവർക്ക് പൂർണ്ണ വിശ്വാസം വന്നിരുന്നില്ല. പുതുഞായറാഴ്ചയാണ് ശിഷ്യന്മാരുടെ ഭയം നീങ്ങി അവർ കർത്താവിന്റെ പുനരുത്ഥാനത്തെ പൂർണ്ണമായും വിശ്വസിച്ചത്.

എല്ലാ വർഷവും ഉയിർപ്പും, പുതുഞായറും അനുഷ്ഠിക്കുന്നതിലൂടെ യഥാർത്ഥത്തിൽ നമ്മുക്ക് വരേണ്ട മാറ്റവും ഇതുതന്നെയാണ്. ദൈവത്തിന്റെ വാഗ്ദാനങ്ങളിൽ പൂർണ്ണമായും വിശ്വസിക്കുകയും ദൈവത്തോടുള്ള നമ്മുടെ വിശ്വാസം അധികമായി വർദ്ധിപ്പിക്കുകയും ചെയ്യണം. "നിങ്ങളെ വിളിക്കുന്നവൻ വിശ്വസ്തൻ ആകുന്നു; അവൻ അത് നിവർത്തിക്കും, (1 തെസ്സ. 5:24) എന്ന ബോദ്ധ്യം നമ്മുടെ ചിന്തകളെ ഭരിക്കട്ടെ."

**B. സമാധാനത്തിന്റെ പുതുക്കം**

ഉയിർത്തെഴുന്നേറ്റ കർത്താവ് ശിഷ്യന്മാർക്ക് പ്രത്യക്ഷനാകുന്നത് "നിങ്ങൾക്ക് സമാധാനം" എന്ന് ആശംസിച്ച് കൊണ്ടാണ്. ഗുരുവിന്റെ മരണം ശിഷ്യ സമൂഹത്തെ വലിയ ഭയത്തിലേക്കും ഒറ്റപെടലിലേക്കും തള്ളിയിട്ടു. ഈ സാഹചര്യത്തിലാണ് കർത്താവ് സ്വർഗ്ഗീയ സമാധാനം നൽകുന്നത്. സമാധാനം ലഭിക്കുമ്പോൾ ഭയം നീങ്ങുകയും ധൈര്യം ലഭിക്കുകയും ചെയ്യും. "ഞാൻ നിങ്ങളെ അനാഥരാക്കി വിടുകയില്ല; ഞാൻ നിങ്ങളുടെ അടുക്കൽ വരും, വി. യോഹ 14:18)"

"എന്റെ സമാധാനം ഞാൻ നിങ്ങൾക്ക് തരുന്നു. അത് ലോകം തന്നതുപോലെയല്ല"

# പുതുഞായർ പ്രകാശത്തിലേക്കുള്ള ജാലകം

ഫാ. അലക്സ് പി. ജോർജ്, മുളന്തുരുത്തി

ഞാൻ നിങ്ങൾക്ക് തരുന്നത് നിങ്ങളുടെ ഹൃദയം കലങ്ങരുത്, ഭ്രമിക്കുകയും അരുത്, വി. യോഹ. 14:27. ഈ വാക്യങ്ങൾ ശിഷ്യന്മാർ കർത്താവിൽ നിന്നും പഠിച്ചതാണ് പക്ഷെ ഗുരുവിന്റെ മരണത്തിൽ ഈ വാക്യങ്ങൾ ഒന്നും അവരെ ധൈര്യപ്പെടുത്തിയില്ല. ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ സാന്നിദ്ധ്യവും സമാധാനവും ആണ് ശിഷ്യന്മാരെ ധീരരാക്കിയത്.

കർത്താവിന്റെ സമാധാനാശംസ ശിഷ്യർക്ക് മാത്രമുള്ളതല്ല. സർവ്വലോകത്തിനും വേണ്ടിയുള്ളതാണ് ഭയം, ഏകാന്തത, ആധികൾ എന്നിവയിൽ നിന്നും നമ്മെ രക്ഷിക്കുന്നത് യഥാർത്ഥത്തിൽ ക്രിസ്തു തന്നെയാണ്. ഒരു വിശ്വാസി സമാധാനത്തെ വിലയിരുത്തുന്നത് ഭൗതീക ജീവിതത്തിന്റെ സുരക്ഷയിലും സമ്പൽസമൃദ്ധിയിലും അല്ല, ജീവിതത്തിലെ ഓരോ സംഭവങ്ങളിലും അയാൾ പുലർത്തുന്ന നിലപാടുകളുടെ അടിസ്ഥാനത്തിലാണ്. സുഖങ്ങളിൽ അമിതമായി സന്തോഷിക്കാതെയും ദുഃഖങ്ങളിൽ നിയന്ത്രണാധീതമായ വിലാപത്തിലേക്കും പോകാതെ ക്രൈസ്തവ വിശ്വാസി ജീവിക്കുന്നുവെങ്കിൽ അയാൾ ക്രിസ്തുവിന്റെ സമാധാനത്തിന്റെ തണലിലാണ് ജീവിക്കുന്നത്. "ഒന്നിനെക്കുറിച്ചും വിചാരപ്പെടരുത്: എല്ലാറ്റിലും പ്രാർത്ഥനയാലും അപേക്ഷയായും നിങ്ങളുടെ ആവശ്യങ്ങൾ സ്തോത്രത്തോടുകൂടെ ദൈവത്തോട് അറിയിക്കയത്രേ വേണ്ടതു. എന്നാൽ സകല ബുദ്ധിയേയും കവിയുന്ന ദൈവീക സമാധാനം നിങ്ങളുടെ ഹൃദയങ്ങളേയും നിനവുകളേയും ക്രിസ്തുയേശുവിങ്കൽ കാക്കും, (ഫിലി. 4:6-7) /യഥാർത്ഥത്തിൽ പുനരുത്ഥാനത്തിന് ശേഷം കർത്താവ് ശിഷ്യന്മാർക്ക് നൽകിയ സമാധാനമാണ് അവരുടെ ജീവിതത്തെ പുതുക്കിയതും, ക്രിസ്തുവിൽ ഉറപ്പിച്ചു നിർത്തിയതും.

### C. പ്രത്യാശയുടെ പുതുക്കം

ചരിത്രത്തിൽ പൂർത്തിയായ കർത്താവിന്റെ പുനരുത്ഥാനത്തെ എല്ലാ വർഷവും എല്ലാ ഞായറാഴ്ചകളിലും നാം അനുസ്മരിക്കുമ്പോൾ കർത്താവിന്റെ രണ്ടാമത്തെ വരവിൽ സകല മനുഷ്യർക്കും സംഭവിക്കുന്ന വലിയ പുനരുത്ഥാനത്തിന്റെ പ്രത്യാശ നാം പുതുക്കുകയാണ്. പഴയ നിയമത്തിൽ 'കർത്താവിന്റെ ദിവസം' അന്ത്യ ന്യായവിധിയുടെ ദിവസമാണ് (യെശ. 2:2, ആമോസ് 5:18, മലാഖി 4:5). പുതിയ നിയമത്തിൽ കർത്താവിന്റെ രണ്ടാമത്തെ പ്രത്യക്ഷതയുടെ നാൾ ആണ് 'കർത്താവിന്റെ ദിവസം' (1 കൊരി. 5:5, 2 കൊരി. 1:14, 1 തെസ്സ. 5:2).

ഓരോ ക്രൈസ്തവ വിശ്വാസിയുടേയും ഏറ്റവും വലിയ പ്രത്യാശ കർത്താവിന്റെ രണ്ടാമത്തെ വരവാണ്. "നിന്റെ രണ്ടാമത്തെ എഴുന്നള്ളത്തിനായി ഞങ്ങൾ നോക്കിപ്പാർക്കുകയും ചെയ്യുന്നു" എന്ന് വി. കുർബ്ബനയിലും "മരിച്ചുപോയവരുടെ ഉയിർപ്പിനും, വരുവാനുള്ള ലോകത്തിലെ പുതിയ ജീവനമായി ഞങ്ങൾ നോക്കിപ്പാർക്കുന്നു" എന്ന് വിശ്വാസ പ്രമാണത്തിലും നാം ചൊല്ലുന്നുണ്ട്. യഥാർത്ഥത്തിൽ എന്തിനാണ് ഇത്രയും പ്രത്യാശയോടെ താല്പര്യത്തോടെ കർത്താവിന്റെ വരവിനായി കാത്തിരിക്കുന്നത് അന്ന് വൻ കാര്യങ്ങൾ സംഭവിക്കും മരിച്ചവർ ഉത്ഥാനം ചെയ്യും ജീവനോടിരിക്കുന്നവർ രൂപാന്തരപ്പെടും. കർത്താവിന്റെ മുഖാമുഖം കാണും പുതുശരീരം പ്രാപിക്കും, ന്യായവിധി നടക്കും. അനശ്വരതയിലേക്കുള്ള പ്രവേശനം സാദ്ധ്യമകും, ഇതെല്ലാം കർത്താവിന്റെ രണ്ടാമത്തെ വരവിലെ സംഭവങ്ങളാണ്.

ഈ പ്രത്യാശയാണ് പുതുഞായറാഴ്ച നാം പുതുക്കുന്നത്. ഉയിർത്തെഴുന്നേറ്റ കർത്താവിനെ ദർശിച്ചതുമൂലം മരണത്തിൽ നിന്നുള്ള ഉയിർപ്പ് യഥാർത്ഥ്യമാണെന്ന് ശിഷ്യർക്ക് ബോദ്ധ്യമായി. "എന്നാൽ ക്രിസ്തു നിദ്ര കൊണ്ടവരിൽ ആദ്യഫലമായി മരിച്ചവരുടെ ഇടയിൽ നിന്നു ഉയിർത്തിരിക്കുന്നു" (1 കൊരി. 15:20). ഈ വാക്യം ക്രിസ്തുവിന്റെ ഉയിർപ്പിനെ നമുക്കും ബോദ്ധ്യപ്പെടുത്തി തരുന്നുണ്ട്. കർത്താവിന്റെ രണ്ടാമത്തെ വരവിൽ മനുഷ്യന് എന്ത് വ്യതിയാനം സംഭവിക്കുമെന്ന് ക്രിസ്തുവിന്റെ ഉയിർപ്പിനോട് ചേർന്ന സംഭവങ്ങൾ പഠിപ്പിക്കുന്നുണ്ട്. ഒരു വിശ്വാസിക്ക് കർത്താവിന്റെ ഉയിർപ്പ്, രണ്ടാം വരവ് എന്നിവയെ സംബന്ധിച്ച് പ്രത്യാശ മങ്ങുമ്പോൾ ഓരോ വർഷവും നാം അനുഷ്ഠിക്കുന്ന പുനരുത്ഥാനപ്പെരുന്നാളും, പുതുഞായറാഴ്ചയും ഈ പ്രത്യാശയെ പുതുക്കുകയും ബലപ്പെടുത്തുകയും ചെയ്യുന്നു.

### ഉപസംഹാരം

കർത്താവിന്റെ ഉയിർപ്പും പുതുഞായറും വീണ്ടും മാനവനാക്കപ്പെടുവാനുള്ള അവസരമാണ്. പ്രകാശത്തിലേക്കും, ജീവനിലേക്കും, സ്വാതന്ത്ര്യത്തിലേക്കും നമ്മെ നയിക്കുന്ന ദിവസങ്ങളാണിത്. ഉയിർത്തെഴുന്നേൽപ്പ് എന്ന പദം പഴയതിൽ നിന്ന് പുതിയതിലേക്കുള്ള പ്രവേശനമാണല്ലൊ സൂചിപ്പിക്കുന്നത്. നമ്മുടെ വിശ്വാസവും, സമാധാനവും, പ്രത്യാശയും പുതുക്കി ക്രിസ്തുവിൽ കൂടുതൽ ആശ്രയിച്ച് ജീവിക്കുവാൻ ഈ ഉയിർപ്പ് പെരുന്നാളും പെരുന്നാളും, പുതുഞായറാഴ്ചയും ഇടയാക്കട്ടെ. ○









**ജോർജിയൻ തീർത്ഥാടന കേന്ദ്രം ഇച്ചിലംപാടി**

# വാർഷിക പെരുന്നാൾ
# മഹാമഹം 2024
## (2024 മെയ് 1 മുതൽ 7 വരെ)



വി. കുർബ്ബാന, കൊടിയേറ്റ്, പെരുന്നാൾ സന്ദേശം, മദ്ധ്യസ്ഥ പ്രാർത്ഥന, ഭക്തിനിർഭരമായ റാസ, ധൈ്വഹിക വാഴ്വ്, നേർച്ചവിളമ്പ്, കൊടിയിറക്ക്

അഭിവന്ദ്യ തിരുമേനിമാരും, വൈദിക ശ്രേഷ്ഠരും പെരുന്നാൾ ശുശ്രൂഷകൾക്ക് നേതൃത്വം നൽകുന്നു.

| വികാരി | ട്രസ്റ്റി | സെക്രട്ടറി |
|---|---|---|
| ഫാ. വർഗീസ് തോമസ് 9483336800 | ശ്രീ. ജോൺ എബ്രഹാം ചിരമറ്റം | വി.എൻ. ചാക്കോ |

# മാർ തേവോദോസ്യോസിന്റെ വിദ്യാഭ്യാസ ദർശന സാഫല്യം; ഭിലായി എഞ്ചിനീയറിങ് കോളേജിന് NAAC 'A' ഗ്രേഡ്

**ഫാ.ഡോ.പി.എസ്സ്.വർഗ്ഗീസ്,**
എക്സിക്യൂട്ടീവ് വൈസ് ചെയർമാൻ,
ഭിലായി എഞ്ചിനീയറിങ് കോളേജ്.

ഉത്തര ഭാരതത്തിന്റെ മിഷനറിയും, മലങ്കര സഭയുടെ ആത്മാവിനെ സഹ്യന്റെ മറുപുറത്തേക്ക് പകർത്തിയ മിഷണറി ജ്യോതിസും, വിദ്യാഭ്യാസ വിചക്ഷണനും, ക്രാന്ത ദർശിയുമായിരുന്നു ഭാഗ്യ സ്മരണാർഹനായ സ്തേഫാനോസ് മാർ തേവോദോസിയോസ് പിതാവ്. പരിശുദ്ധ പരുമല തിരുമേനിയുടെ പൈതൃകങ്ങളെ ആത്മാവിൽ ആവാഹിച്ചാണ് കെ.കെ.പുന്നൂസ് എന്ന മാർ തേവോദോസിയോസ് ഉത്തരേന്ത്യയിലേക്ക് ഈ വിദ്യാഭ്യാസ കൈത്തിരിനാളം ഓരോ പള്ളികളോടും കൂടെ ചേർത്ത് കൊളുത്തിയത്.

ഉന്നത വിദ്യാഭ്യാസത്തിന് ആ പിതാവ് നൽകിയ സംഭാവനകളിൽ വച്ചേറ്റവും ശ്രദ്ധേയമാണ് 1998 -ൽ ഭിലായിൽ ആരംഭിച്ച ക്രിസ്ത്യൻ എഞ്ചിനീയറി ങ് കോളേജ് (CCET). 2023ൽ മഹത്തായ 25 വർഷ ങ്ങൾ പൂർത്തീകരിച്ച ഈ കലാലയം, 2024-ൽ നാ ഷണൽ അസ്സസ്സ്മെന്റ് ആൻഡ് ആക്രെഡിറ്റേഷൻ കൌൺസിലിൽ(NAAC) നിന്നും 'A' ഗ്രേഡ് കരസ്തമാക്കി ചത്തിസ്ഗഢ് സംസ്ഥാനത്തെ ആദ്യത്തെ മൂന്നാമത്തെ പ്രൈവറ്റ് കോളജ് കൂടിയാണ്. 2024-ലെ അദ്ധ്യയനവർഷത്തേക്ക് വിവിധ എഞ്ചിനീയറിങ് കോഴ്സ്കളിലേക്കുള്ള പ്രവേശനത്തിന് റജിസ്ട്രേഷൻ ആരംഭിച്ചു.

**B.Tech കോഴ്സ്കൾ**

1.Computer Science 2.Mechanical Engineering

3.Electrical Engineering 4.Electronics & Telecommunication

**2024 ൽ പുതുതായി ആരംഭിക്കുന്ന കോഴ്സ്കൾ**

1. Artificial Intelligence & Machine Learning

2.Artificial Intelligence & Data Science

3.Master in Computer Application(MCA)

**യോഗ്യത:** ഫിസിക്സ്,കെമിസ്ട്രി,ഗണിതം എന്നിവയിൽ പന്ത്രണ്ടാം ക്ലാസ്സ് പാസ്സായവരും, JEE യിൽ +1 മാർക്ക് നേടിയവർക്കും അപേക്ഷിക്കാം.മേൽപ്പറഞ്ഞ

എല്ലാ എൻജിനിയറിങ് പ്രോഗ്രാമിലേക്ക് സൗകര്യവുമുണ്ട്.

**2024-ൽ പുതുതായി ആരംഭിക്കുന്ന ഡിപ്ലോമ കോഴ്സുകൾ**

1. Diploma in Computer Science Engineering

2.Diploma in Electrical Engineering

3.Diploma in Electronics and Telecommunication

**യോഗ്യത:** ഡിപ്ലോമ കോഴ്സുകൾക്ക് 10-ാം ക്ലാസ്സ് പാസ്സായവർക്ക് അപേക്ഷിക്കാം. ഡിപ്ലോമ കോഴ്സിന് ശേഷം B Tech ചെയ്യാനുള്ള അസുലഭമായ അവസരം വിനിയോഗിക്കാം.

**സ്കോളർഷിപ്സ്:** ഭിലായിലെ സെന്റ് തോമസ് മിഷൻ ഉത്തരേന്ത്യയുടെ ഹൃദയഭാഗത്ത് മഹത്തായ സേവനത്തിന്റെ 50-ാം വർഷം പൂർത്തിയാക്കിയതിന്റെ പശ്ചാത്തലത്തിൽ എല്ലാ വിദ്യാർത്ഥികൾക്കും എല്ലാ കോഴ്സുകൾക്കും 50% മെറിറ്റോറിയസ് സ്കോളർഷിപ്പ് നൽകുന്നു.

ഭിലായി മിഷൻ സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിഭാഗങ്ങൾക്കും, എസ്.സി/എസ്.ടി വിദ്യാർത്ഥികൾക്കും വിദ്യാഭ്യാസ ആനുകൂല്യങ്ങൾ, സൗജന്യ ഹോസ്റ്റൽ താമസം തുടങ്ങിയ ആനുകൂല്യങ്ങൾ നൽകുന്നു. ഡോ. സന്ധ്യാ പിള്ള മെമ്മോറിയാൽ മെരിട്ടോറിയസ്സ് സ്കോളർഷിപ്പ്, ശ്രീ. ജോൺ ജേക്കബ് മെരിട്ടോറിയസ്സ് സ്കോളർഷിപ്പ്, സെന്റ്.തോമസ് മിഷൻ സിൽവർ ജൂബിലീ സ്കോളർഷിപ്പ് തുടങ്ങിയ എട്ടിലധികം സ്കോളർഷിപ്പുകൾ കുട്ടികൾക്കായി നൽകുന്നു.

പത്താമുട്ടത്തുള്ള സ്തേഫാനോസ് മാർ തേവോദോസ്യോസ് മിഷൻ കേന്ദ്രം പുണ്യ പിതാവിന്റെ വിദ്യാഭ്യാസ-മിഷൻ ദർശനങ്ങളെ തന്റെ ജന്മ നാട്ടിലും, ഉപരിയായി കേരളക്കരയിലും ഏകോപിപ്പിക്കുന്ന മഹത്തായ കർമ്മ പദ്ധതിയുടെ പൂർത്തീകരണം കൂടെയാണ്. ഈ മിഷൻ കേന്ദ്രം 2023 മുതൽ ഭിലായി എഞ്ചിനീയറിംഗ് കോളേജിലേക്ക് 15 കുട്ടികളെ സ്പോൺസർ ചെയ്യുന്നു. കമ്പ്യൂട്ടർ സയൻസ് - 6 സീറ്റ്, മെക്കാനിക്കൽ എഞ്ചിനീയറിങ് -3 സീറ്റ്, ഇലക്ട്രിക്കൽ എഞ്ചിനീയറിങ് -3 സീറ്റ്, ഇലക്ട്രോണിക്സ് എഞ്ചിനീയറിങ് 3 സീറ്റുകൾ. വിശദ വിവരങ്ങൾക്ക് പത്താമുട്ടം മിഷൻ കേന്ദ്രം ട്രസ്റ്റി ശ്രീ.ഷാജി എബ്രഹാം (9744230093) പ്രോഗ്രാം കോർഡിനേറ്റർ ശ്രീ ബിജി ഫിലിപ്പ് (9562621999) എന്നിവരെ ബന്ധപ്പെടുക.

ഭിലായി മിഷൻ ഡയറക്ടർ ആയ അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി ചെയർമാനായും, ഫാ.ഡോ.പി.എസ്.വർഗ്ഗീസ് എക്സിക്യൂട്ടീവ് വൈസ് ചെയർമാനായും, ഡോ.ദിപാലി സോരൻ പ്രിൻസിപ്പലായും,വന്ദ്യ വൈദീകരും, അക്കാഡമിക്ക് വിദഗ്ദരുമടങ്ങുന്ന പരിചയ സമ്പന്നരായ ഒരുകൂട്ടം വിദ്യാഭ്യാസ വിചക്ഷണരുടെ നേരിട്ടുള്ള നിയന്ത്രണത്തിൽ മികച്ച അദ്ധ്യയനം ഉറപ്പാക്കുന്നു.

ഉന്നത നിലവാരം പുലർത്തുന്ന ഈ കോളേജിൽ താഴെപ്പറയുന്ന എം.ടെക് കോഴ്സുകളിലേക്കും അഡ്മിഷൻ റജിസ്ട്രേഷൻ ആരംഭിച്ചു,

1.CAD/CAM Robotics 2.Nanotechnology

3.High Voltage

ഇതിനോടൊപ്പം Applied Mathematics, Applied Electronics, Nanotechnology, Physics, Chemistry ഈ വിഷയങ്ങളിൽ PhD കോഴ്സ്കളും നടത്തപ്പെടുന്നു.

ആൺകുട്ടികൾക്കും, പെൺകുട്ടികൾക്കും കാമ്പസ്സിൽ തന്നെ പ്രത്യേകം ഹോസ്റ്റൽ സൗകര്യം വൈദീകരുടേയും, കന്യാസ്ത്രീകളുടെയും മേൽനോട്ടത്തിൽ നടത്തപ്പെടുന്നു.

**അഡ്മിഷന് ബന്ധപ്പെടുക :**

Fr.Dr P S.Varghese,
Executive Vice Chairman, CCET Bhilai.
Mobile- 7005024458, 9495152481, 9826141686
frdrpsvargheseccet@gmail com
CCET Office- 07882286662
email id: ccet@ccetbhilai.ac.in,
ccetadmissioncell@gmail.com
principal.011.csvtu@gmail.com
Website:www.ccetbhilai.ac.in



# വചനദീപ്തി

**ഫാ. ഡോ. തോമസ് പി. സഖറിയ**

**2024 ഏപ്രിൽ 14**
**പുതുഞായറാഴ്ചയ്ക്കുശേഷം ഒന്നാം ഞായർ**
**വി.യോഹന്നാൻ 21:1[illegible]**

**1. യഹോവയുടെ വീര്യപ്രവൃത്തികൾ വിജയത്തിന് നിദാനം**

പുതുഞായറാഴ്ചയ്ക്ക് ശേഷം ഒന്നാം ഞായറാഴ്ചയിലെ പഴയ നിയമ വായനകൾ എല്ലാം യിസ്രായേൽ മക്കൾ ദൈവത്താൽ വിജയം പ്രാപിച്ചതിന്റെ പാഠങ്ങൾ ഉൾക്കൊള്ളുന്നവയാണ്. യഹോവ ഫറവോനെയും, രഥങ്ങളെയും, കുതിരപ്പടയേയും സമുദ്രത്തിൽ മുക്കി കൊന്നു, യിസ്രയേൽ മക്കൾ കടലിന്റെ നടുവേ ഉണങ്ങിയ നിലത്തുകൂടെ കടന്നുപോയി (പുറപ്പാട്14:28 31). യഹോവ മിസ്രയീമിൽ ചെയ്ത ഈ മഹാപ്രവൃത്തി യിസ്രയേൽ കണ്ടു, ജനം യഹോവയെ ഭയപ്പെട്ടു; യഹോവയിലും അവന്റെ ദാസനായ മോശയിലും വിശ്വസിച്ചു. യഹോവയുടെ പെട്ടകം വഹിച്ചു കൊണ്ട് യിസ്രയേൽ മക്കൾ ആറു ദിവസം ഒരിക്കൽ വീതവും ഏഴാം ദിവസം ഏഴു പ്രാവശ്യവും യരീഹോ മതിലിന് പ്രദക്ഷിണം വച്ചു. ഏഴാം ദിവസം ജനം ആർപ്പുവിളിച്ചു, പുരോഹിതർ കാഹളമൂതി, യരീഹോമതിൽ തകർന്നു വീണു (യോശുവ 6: 11-14). യിസ്രയേൽ മക്കളുടെ കഷ്ടതയിൽ നിന്ന് യഹോവ അവരെ വീണ്ടെടുത്തു. എന്നാൽ അവർ മത്സരിച്ചു, അതുകൊണ്ട് അവൻ തന്നെ അവരോട് യുദ്ധം ചെയ്തു. ജനം വീണ്ടും അവനെ അന്വേഷിച്ചു, യഹോവ തന്റെ ജനത്തെ നടത്തി (യെശയ്യാ 63: 8-14) ഇപ്രകാരമുള്ള വിജയമാണ് ക്രിസ്തുവിന്റെ പുനരുത്ഥാനത്തിലും സംഭവിച്ചത്. 'ദൈവം തന്റെ പരിശുദ്ധനെ ദ്രവത്വം കാണ്മാൻ സമ്മതിച്ചില്ല. ദൈവം പിതാക്കന്മാരോടു ചെയ്ത വാഗ്ദത്തം തന്റെ പുത്രനെ ഉയർപ്പിച്ചതിലൂടെ നിവർത്തിച്ചു. വിശ്വസിക്കുന്ന ഏവനും നീതീകരണത്തിന് ഇത് ഹേതുവായിത്തീർന്നു' (അ.പ്ര. 13:32, 34, 39).

**2. കർത്താവിനെ കൂടാതെയുള്ള അധ്വാനം നിരർത്ഥകമാണ്.**

തിബെരിയാസ് കടലിനെ നന്നായി അറിയാവുന്ന മുക്കുവരായിരുന്നു കർത്താവിന്റെ അപ്പോസ്തോലന്മാരിൽ ഏറെ പേരും. കർത്താവ് അവരെ 'മനുഷ്യരെ പിടിക്കുന്നവർ' ആക്കി. എന്നാൽ അവർ വീണ്ടും മത്സ്യത്തെ പിടിക്കാൻ ഇറങ്ങി. ഒരു രാത്രി മുഴുവൻ അധ്വാനിച്ചിട്ടും ഒരു ചെറുമീനെ പോലും അവർക്ക് കിട്ടുന്നില്ല.

കർത്താവ് ഭരമേൽപ്പിച്ച ദൗത്യത്തിൽ നിന്നകന്ന് സ്വന്ത തീരുമാനങ്ങളുടെ പിന്നാലെ പോയപ്പോൾ അവരുടെ അറിവുകൾ ഒന്നും അവരെ തുണയ്ക്കുന്നില്ല. അവരുടെ അധ്വാനം നിരർത്ഥകമായി തീരുന്നു – നിരാശയായിരുന്നു ഫലം. എന്നാൽ ക്രിസ്തുവിന്റെ വാക്കിന് വലയിറക്കുമ്പോഴാണ് പെരുത്ത മീൻകൂട്ടം വലയിൽ അകപ്പെടുന്നത്. പടകിന്റെ വലതു ഭാഗത്ത് വീശിയപ്പോൾ 153 വലിയ മത്സ്യങ്ങൾ അവർക്ക് ലഭിക്കുന്നു. ക്രിസ്തുവിന്റെ വാക്ക് അനുസരിക്കുമ്പോൾ അധ്വാനം ഫലവത്തായിത്തീരുന്നു.

**3. നമ്മെ കരുതുന്ന ക്രിസ്തുവിൽ ശരണപ്പെടുക**

തങ്ങളുടെ ഒരു രാത്രി മുഴുവനുമുള്ള അധ്വാനം വിഫലമായ അപ്പസ്തോലന്മാരോട് യേശു തമ്പുരാൻ ചോദിക്കുന്നു: 'കുഞ്ഞുങ്ങളേ, കൂട്ടുവാൻ വല്ലതും ഉണ്ടോ ?' അവരോടുള്ള വാത്സല്യത്തിന്റെ ശബ്ദമായിരുന്നു അത്. കർത്താവിന്റെ വാക്കിനാൽ വല നിറയെ കിട്ടിയ മീനുകളുമായി തീരത്തെത്തുന്നവർക്ക്, അവർക്കായി കനലിൽ ചുട്ട മീനും അപ്പവുമാണ് യേശുതമ്പുരാൻ കരുതി വച്ചത്. അവരുടെ അധ്വാന ഫലത്തിൽ നിന്നു കൂടി കർത്താവ് സ്വീകരിക്കുന്നു; അതും അവരുടെ വിശപ്പടക്കുവാൻ വിനിയോഗിക്കുന്നു. കർത്താവിനെ തള്ളിപ്പറഞ്ഞ പത്രോസിനോട് യേശു 'നിനക്ക് എന്നോട് പ്രിയമുണ്ടോ' എന്ന ചോദ്യത്തിലൂടെ അവന്റെ അന്തരാത്മാവിൽ ചലനമുണ്ടാക്കി കാരുണ്യപൂർവ്വം അവനെ യഥാസ്ഥാനപ്പെടുത്തുന്നു. കർത്താവിന്റെ ബലവും, കരുതലും കരുണയുമാണ് ശിഷ്യന്മാരുടെ സമർപ്പണത്തിന് അടിസ്ഥാനമായി തീർന്നത്.

**4. കർത്താവിന്റെ അമിത ബലത്തിൽ ശക്തിപ്പെട്ട് പോരാട്ടത്തിന് ഒരുങ്ങേണ്ട പടയാളികളാണ് നമ്മൾ.**

നാമോരോരുത്തരും കർത്താവിന്റെ ശരീരത്തിലെ അംഗങ്ങളായി വിളിക്കപ്പെട്ടവരാണ്. ക്രിസ്തുവിന്റെ പടയാളികളായി പിശാചിന്റെ തന്ത്രങ്ങളോട് നാം എതിർത്തു നിൽക്കണം; അതിനായി ദൈവത്തിന്റെ സർവ്വായുധവർഗം ധരിക്കണം എന്ന് പ. പൗലോസ് ശ്ലീഹാ ആഹ്വാനം ചെയ്യുന്നു. 'സത്യം എന്ന അരക്കച്ച കെട്ടിയും, നീതി എന്ന പടച്ചട്ട ധരിച്ചും, സമാധാന സുവിശേഷത്തിനുള്ള ഒരുക്കം കാലിന് ചെരിപ്പാക്കിയും നിൽക്കണം; വിശ്വാസം എന്ന പരിച ധരിച്ചുകൊണ്ട് രക്ഷ എന്ന ശിരസ്ത്രവും ദൈവവചനം എന്ന ആത്മാവിന്റെ വാളും വഹിച്ചുകൊണ്ട് പ്രാർത്ഥനയിൽ പൂർണ്ണ സ്ഥിരത കാണിക്കണം'. അതിലൂടെയാണ് 'ദുർദ്ദിവസത്തിൽ എതിർപ്പാനും, സകലവും സമാപിച്ചിട്ട് ഉറച്ചു നിൽപ്പാനും' കഴിയുന്നത് (എഫെ.6:10-24).




**1. ശിഷ്യത്വത്തിലേക്കുള്ള വിളി ക്രിസ്തുവിനെ ശ്രദ്ധിച്ചു നോക്കുവാനുള്ള വിളിയാണ്**

യേശുവിന്റെ പരസ്യ ശുശ്രൂഷാകാലത്തൊക്കെയും പുരുഷാരം അവനെ പിൻപറ്റി. അവൻ അവരെ പഠിപ്പിച്ചു. അല്ഫായി പുത്രനായ ലേവിയോട് 'എന്നെ അനുഗമിക്ക' എന്ന് യേശു കല്പിച്ചു. അവൻ ഉടനടി കർത്താവിനെ അനുഗമിച്ചു. ലേവി സ്വന്തം ഭവനത്തിൽ യേശുവിന് വിരുന്നൊരുക്കി. അനേക ചുങ്കക്കാരും പാപികളും അവനോടുകൂടെ ഭക്ഷണത്തിന് ഇരുന്നു. അവരെ സ്വീകരിക്കുകയും അവരോടൊപ്പം ഭക്ഷണം കഴിക്കുകയും ചെയ്ത യേശു അവരോടുള്ള തന്റെ കരുതലിനെ വെളിപ്പെടുത്തി; അതോടൊപ്പം ക്രിസ്തുവിനെ ശ്രദ്ധിച്ചു നോക്കുവാൻ അവർക്ക് അവസരം നൽകി. കർത്താവിന്റെ സ്നേഹത്തിന്റെയും കരുതലിന്റെയും ആഴം ഇവിടെ വെളിപ്പെടുന്നു. സകലരെയും തന്റെ പക്കലേക്ക് ആകർഷിക്കുന്നവൻ വൈദ്യത്തിന്റെ ഉറവിടമായി സൗഖ്യവും സ്വസ്ഥതയും നൽകുന്നവനാകുന്നു. അവൻ പാപികളെ അന്വേഷിച്ച് എത്തുന്നവനാകുന്നു (മത്തായി 2: 13-22). ക്രിസ്തുവിനെ 'ശ്രദ്ധിച്ച് നോക്കുന്നവൻ' കർത്താവിന്റെ ക്ഷണം സ്വീകരിച്ച് അവന്റെ സന്തോഷത്തിന് ഓഹരിക്കാരനാകുന്നു.'നാം സ്വീകരിച്ചു പറയുന്ന അപ്പസ്തോലനും മഹാപുരോഹിതനുമായ യേശുവിനെ ശ്രദ്ധിച്ചു നോക്കുവിൻ' എന്ന് എബ്രായ ലേഖന കർത്താവ് പ്രബോധിപ്പിക്കുന്നു (3:12). ശ്രദ്ധിച്ചു നോക്കുക എന്നതിനർത്ഥം ക്രിസ്തുവിനെ പിൻപറ്റുകയും അവനിൽ വിശ്വസിക്കുകയും അവനിൽ നി ന്ന് പ്രകാശനം പ്രാപിക്കുകയും ചെയ്യുക എന്നതു തന്നെയാണ്.

**2. ഉത്ഥാനം ചെയ്തവനെ ശ്രദ്ധിച്ചു നോക്കുന്നവർ ജീവന്റെ വഴിയെ നടക്കുന്നവരാണ്.**

പുനരുത്ഥാനം ചെയ്ത കർത്താവിനെ സൂക്ഷിച്ചു നോക്കുവാൻ നമ്മോട് ആഹ്വാനം ചെയ്യുന്ന വായനകളാണ് ഈ ദിവസത്തിൽ ഉള്ളത് സമാഗമന കൂടാരം എന്ന തിരുനിവാസം (പുറപ്പാട് 40: 1-16) ദൈവസാന്നിദ്ധ്യത്തിന്റെ ദൃശ്യ പ്രതീകങ്ങളിലേക്ക് നോക്കുവാൻ ഇസ്രയേലിന് ദൈവം നൽകിയ അവസരമായിരുന്നു വാഗ്ദത്തദേശം ഒറ്റു നോക്കുവാൻ യോശുവ അയച്ച ഒറ്റുകാരെ സ്വീകരിച്ച രാഹാബ് ദൈവജനത്തെക്കുറിച്ച് വ്യത്യസ്തമായ കാഴ്ചപ്പാട് സൂക്ഷിക്കുകയും ദൈവ മഹത്വത്തെ കുറിച്ചുള്ള വിചാരത്തോടെ അവരെ സ്വീകരിക്കുകയും രക്ഷിക്കുകയും ചെയ്യുന്നു (യോശു.2:1-6).

പുതിയ ഇസ്രയേലാകുന്ന പ.സഭ പുനരുത്ഥാനം ചെയ്തവനായ കർത്താവിന്റെ നിത്യ സാന്നിധ്യത്താൽ അനുഗ്രഹിക്കപ്പെട്ടവളാണ്. അവനെ ശ്രദ്ധിച്ചു നോക്കുവാൻ സഭയ്ക്ക് ആവശ്യമായിരിക്കുന്നു. 'ജീവനുള്ള ദൈവത്തെ ത്യജിച്ചു കളയാതിരിക്കേണ്ടതിന് അവിശ്വാസമുള്ള ദുഷ്ട ഹൃദയം നിങ്ങളിൽ ആർക്കും ഉണ്ടാകാതിരിക്കാൻ നോക്കുവിൻ' എന്ന പ്രബോധനവും എബ്രായ ലേഖന കർത്താവ് നൽകുന്നു (എബ്രാ.3:12). അവിശ്വാസമുള്ള ദുഷ്ട ഹൃദയം ഉണ്ടായി 'സ്വന്ത വിചാരങ്ങൾ അനുസരിച്ച് ആകാത്ത വഴിയിൽ നടന്ന മത്സരമുള്ള ജനം' (യെശയ്യാ 65.6) അവരെ യഹോവ വെറുത്ത് ഇസ്രയേലിന്റെ നേർക്ക് കൈ നീട്ടി അവർക്ക് ശിക്ഷ പകരം നൽകി. അവനിലേക്ക് നോക്കി പ്രകാശിതരാകുവാനും ലജ്ജയിൽ നിന്ന് അകന്ന് ജീവിക്കുവാനും കർത്താവിങ്കലേക്കുള്ള നോട്ടം നമ്മെ സഹായിക്കുന്നു.

**3. ക്രിസ്തുവിനെ ശ്രദ്ധിച്ചു നോക്കുന്നവർ അവൻെറ നാമത്തിൽ ധൈര്യം പ്രാപിക്കുന്നവരാണ്**

പത്രോസും യോഹന്നാനും സുന്ദരം എന്ന ദേവാലയ ഗോപുരത്തിങ്കൽ ഭിക്ഷ യാചിച്ചുകൊണ്ടിരുന്ന മുടന്തനെ ക്രിസ്തുവിന്റെ നാമത്തിൽ സൗഖ്യമാക്കി. ശലോമോന്റെ. മണ്ഡപത്തിൽ ഒത്തുചേർന്ന സംഘത്തിൽ വച്ച് അവർ യേശുക്രിസ്തുവിനെ സാക്ഷിക്കുന്നു. പത്രോസിന്റെയും യോഹന്നാന്റെയും ധൈര്യം കണ്ടവർ അവരെ പ്രതി വിസ്മയിക്കുന്നു. യേശുവിനോടു കൂടെയിരുന്ന അവർ പ്രത്യക്ഷമായ അടയാളങ്ങൾ ചെയ്യുവാൻ പ്രാപ്തരായിത്തീരുന്നു. ദൈവത്തെ സകലത്തിലും വലുതായി കണ്ടുകൊണ്ട് അവനെ അനുസരിക്കുകയും അവൻെറ പുത്രനായ ക്രിസ്തുവിനെ പ്രഘോഷിക്കുകയും ചെയ്യുവാൻ ദൈവം അവരെ ധൈര്യപ്പെടുത്തുന്നു. 'മറ്റൊരുത്തനിലും രക്ഷയില്ല, നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട മറ്റൊരു നാമവുമില്ല' (അപ്പൊ. പ്ര 4:12) എന്ന് അതിശക്തമായി പ്രഖ്യാപിക്കുവാൻ ക്രിസ്തുവിങ്കലേക്കുള്ള നോട്ടം നിമിത്തമാണ് അവർക്ക് സാധ്യമായത്. കർത്താവിനെ ശ്രദ്ധിച്ച് നോക്കിയവർ കർത്താവിന്റെ കൃപയാൽ ബലം പ്രാപിച്ചവരായി തീരുന്നു.

**4.സ്വർഗീയ മണവാളൻ 'നിലനിൽക്കുന്ന 'ആഹാരത്തിന്' നമ്മെ അവകാശികളാക്കിയിരിക്കുന്നു.**

'മണവാളൻ കൂടെയുള്ളതുകൊണ്ട് തന്റെ ശിഷ്യന്മാർ ഉപവസിക്കുന്നില്ല' എന്നരുളിയ കർത്താവ് ഇസ്രയേലിന്റെ മണവാളനായ യഹോവയെ അറിയുന്ന ജനത്തോടാണ് സംസാരിച്ചത് സ്വന്തം ജനത്തോട് കൂടെ ഇരിക്കുന്നവൻ ജനത്തിനുവേണ്ടി കഷ്ടം അനുഭവിക്കുവാൻ ഒരുങ്ങുന്നു എന്നുള്ള പ്രഖ്യാപനവും ആയിരുന്നു അത്. തന്നെ അനുഗമിച്ചവരോട് കർത്താവ് ചോദിക്കുന്നത് 'അടയാളം കണ്ടതുകൊണ്ടല്ല, അപ്പം തിന്ന് തൃപ്തരായതുകൊണ്ടല്ലേ നിങ്ങൾ എന്നെ അന്വേഷിക്കുന്നത്' (യോഹ. 6:27) എന്നാണ്. നിത്യജീവങ്കലേക്ക് നിലനിൽക്കുന്ന ആഹാരത്തിനായി പ്രയത്നിക്കുവാനാണ് പ്രബോധനം. 'പഴയ വീഞ്ഞ് പുതിയ തുരുത്തിയിൽ ഒഴിക്കാറില്ല എന്നും, കോടിത്തുണിക്കണ്ടം പഴയതിനോട് ചേർത്ത് തുന്നാറില്ല എന്നും പറഞ്ഞുകൊണ്ട് പഴയ നിയമവും ക്രിസ്തുവിന്റെ നിയമവും തമ്മിലുള്ള വ്യത്യാസം പറഞ്ഞുതരുന്നു. യേശുക്രിസ്തു ലോകത്തിന് നൽകിയ നിയമം നിത്യനിയമവും അതിലൂടെയുള്ള യാത്ര നിത്യജീവങ്കലേക്ക് നിലനിൽക്കുന്ന ആഹാരത്തിലേക്കുള്ള യാത്രയുമായി തീരുന്നു. അതിനാൽ 'ദൈവം അയച്ചവനിൽ വിശ്വസിക്കുക' എന്ന 'ദൈവത്തിന് പ്രസാദമുള്ള പ്രവൃത്തി' ചെയ്യുവാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു (യോഹ.6:29).

**5. നോട്ടം തെറ്റിയാൽ നാശം വാതിൽക്കൽ**

കടലിന് നടുവിൽ ഓളങ്ങൾ ഉലച്ച വഞ്ചിയിൽ ഭയപ്പെട്ട് നിലവിളിച്ച ശിഷ്യന്മാരെ ക്രിസ്തു ആശ്വസിപ്പിക്കുന്നു (മത്തായി 14: 22 – 33). യേശു വെള്ളത്തിന്മേൽ നടന്ന് അവരുടെ അടുത്ത് എത്തി. പത്രോസ് യേശുവിന്റെ അനുമതിയോടെ വെള്ളത്തിന്മേൽ നടന്നു. ക്രിസ്തുവിനെ നോക്കി നടന്നവൻ വെള്ളത്തിൽ താണു പോയില്ല. ക്രിസ്തുവിങ്കൽ നിന്നുള്ള നോട്ടം മാറ്റി കഠിനമായ കാറ്റിനെ ശ്രദ്ധിച്ചപ്പോൾ

അവൻ ഭയപ്പെട്ടു മുങ്ങുവാൻ തുടങ്ങി. യേശു തമ്പുരാൻ കൈ നീട്ടി അവനെ പിടിച്ച്, ' അല്പവിശ്വാസീ, നീ എന്തു കൊണ്ടാണ് സംശയിച്ചത് എന്ന് ചോദിക്കുന്നു. യേശു വഞ്ചിയിൽ കടന്നപ്പോൾ കാറ്റ് അടങ്ങി. പടകിലുള്ളവർ 'നീ സത്യമായും ദൈവപുത്രൻ എന്ന് പറഞ്ഞ് അവനെ നമസ്കരിച്ചു. ക്രിസ്തുവിനെ ശ്രദ്ധിച്ചു നോക്കുവാൻ വിളിക്കപ്പെട്ടവൻ ക്രിസ്തുവിങ്കൽ നിന്ന് നോട്ടം മാറ്റുമ്പോൾ ഉണ്ടാകുന്ന അനുഭവം നമുക്കും പാഠമാണ്. മനുഷ്യരാൽ അസാധ്യമായത് ദൈവ കൃപയാൽ സാദ്ധ്യമാകുന്നു. പുനരുത്ഥാനം ചെയ്ത കർത്താവിനെ സൂക്ഷിച്ചു നോക്കുവാൻ, അവൻ നമുക്കായി ഒരുക്കിയ രക്ഷയെ ദർശിക്കുവാൻ, അങ്ങനെ നാശത്തിൽ നിന്ന് നിത്യജീവനിലേക്ക് കടക്കുവാനാണ് നാം വിളിക്കപ്പെട്ടിരിക്കുന്നത്.




യേശു ശമര്യാക്കാരി സ്ത്രീയോട് സംസാരിക്കുകയും അവൾക്ക് ഒരു നാളും ദാഹിക്കാതിരിക്കത്തക്ക വിധം ജീവന്റെ ജലം പകർന്നു നൽകുകയും ചെയ്ത ശേഷം ശിഷ്യന്മാർ യേശുവിന്റെ അടുത്തുവന്ന് അവനോട് സംസാരിക്കുന്നതാണ് ഇന്നത്തെ ഏവൻഗേല്യോൻ വായനാഭാഗത്തിന്റെ പശ്ചാത്തലം.

**1. 'എന്നെ അയച്ചവന്റെ ഇഷ്ടം നിറവേറ്റുകയും അവൻെറ പ്രവൃത്തി പൂർത്തിയാക്കുകയും ചെയ്യുന്നതാകുന്നു എന്റെ ആഹാരം'**

പിതാവാം ദൈവത്തിന്റെ ഏകജാതനായ പുത്രൻ തന്റെ പിതാവിനോട് ഒന്നായിരിക്കുന്നു. വി. ത്രിത്വത്തിന്റെ രണ്ടാമത്തെ ആളത്വമായവൻ ഭൂമിയിൽ മനുഷ്യനായി കാണപ്പെട്ടപ്പോഴും സ്വന്ത പിതാവിന്റെ ഇഷ്ടം ആചരിക്കുവാൻ ബദ്ധശ്രദ്ധനായിരുന്നു. 'ഞാനും പിതാവും ഒന്നാകുന്നു' എന്ന് പറഞ്ഞുകൊണ്ട് പിതാവിന്റെ പ്രവൃത്തി തികയ്ക്കുവാൻ ശ്രമിച്ച പുത്രനാണ് 'എന്നെ അയച്ചവന്റെ പ്രവൃത്തി തികയ്ക്കുന്നത് എന്റെ ആഹാരം' എന്ന് അരുളിച്ചെയ്തത്. സൈന്യങ്ങളുടെ ദൈവമായ യഹോവ 'ഞാൻ എന്റെ ജനത്തെ ഉദയദേശത്തു നിന്നും അസ്തമയ ദേശത്തു നിന്നും രക്ഷിക്കും, ഞാൻ അവരെ കൊണ്ടുവരും. അവർ യെരുശലേമിൽ പാർക്കും; സത്യത്തിലും നീതിയിലും അവർ എനിക്ക് ജനമായും ഞാൻ അവർക്ക് ദൈവമായും ഇരിക്കും' എന്ന് യഹോവ അരുളിച്ചെയ്തിട്ടുണ്ട് (സഖറിയ. 8:7,8)

യേശു തന്റെ ശിഷ്യൻമാരെ ദൈവരാജ്യത്തിന്റെ കെട്ടുപണിക്കായി വിനിയോഗിക്കുന്നു. അവർക്ക് ദൈവരാജ്യത്തിന്റെ മർമ്മങ്ങളെക്കുറിച്ച് ഉപദേശിക്കുകയും ചെയ്യുന്നു. 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു ആകുന്നു' എന്ന് അവർ അവനെക്കുറിച്ച് സാക്ഷീകരിക്കുന്നത് ദൈവഹിതം നിറവേറ്റുവാൻ ഏകജാതനായ പുത്രൻ ഭൂമിയിൽ പ്രവർത്തിക്കുന്നതിന്റെ ഫലമായിട്ടാണ്. യേശുക്രിസ്തുവിന്റെ ദൗത്യം പിതാവിന്റെ ഇഷ്ടം നിറവേറ്റുക എന്നതായിരുന്നു എന്ന് സുവിശേഷകനായ യോഹന്നാൻ ശ്ലീഹാ പറഞ്ഞു തരുന്നു. പരസ്യ ശുശ്രൂഷയുടെ സമാപനത്തിങ്കൽ, മരണത്തിനു മുമ്പായി 'സകലവും നിവൃത്തിയായി' എന്ന് അരുളിച്ചെയ്യുന്നത് ( യോഹ : 17:4, 19:30) ഇതിനോടു ചേർത്ത് ചിന്തിക്കാവുന്നതാണ്.

**2. 'ഇപ്പോൾത്തന്നെ കൊയ്ത്തിനു വെളുത്തിരിക്കുന്ന നിലങ്ങൾ'**

ശിഷ്യന്മാർക്ക് പരിചിതമായ കാർഷിക കലണ്ടർ പ്രകാരം, അഥവാ അവരുടെ നാട്ടറിവു പ്രകാരം, കൊയ്ത്തിന് നാലു മാസമുണ്ട് എന്ന് കർത്താവ് പറയുന്നു. എന്നാൽ നിലങ്ങൾ ഇപ്പോൾത്തന്നെ കൊയ്ത്തിന് പാകമായിരിക്കുന്നു എന്ന് യേശുതമ്പുരാൻ പ്രസ്താവിക്കുന്നു. സമവീക്ഷണ സുവിശേഷങ്ങളിൽ കൃഷിയും ദൈവരാജ്യവും ബന്ധപ്പെടുത്തിക്കൊണ്ട് നിരവധി ഉപമകൾ കർത്താവ് പറഞ്ഞുതന്നിട്ടുണ്ടല്ലോ. കർത്താവിന്റെ രക്ഷയെക്കുറിച്ച് അറിഞ്ഞ് അവനിൽ നിന്ന് കേൾക്കുവാനെത്തിയ ശമര്യരെക്കുറിച്ചു കൂടിയുള്ള പരാമർശമാണ് 'ഇപ്പോൾ തന്നെ കൊയ്ത്തിന് പാകമായിരിക്കുന്ന നിലങ്ങൾ' എന്നത് (യോഹ. 4: 35) എന്ന വ്യാഖ്യാനവുമുണ്ട്. ദൈവരാജ്യത്തിന്റെ വ്യാപനം ദൈവശക്തിയാലാകുന്നു എന്നത് തെളിവാകുന്നു. വിതയ്ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ച് കൂലി വാങ്ങുന്ന പതിവ് ഇല്ലാത്തതാണ്. എന്നാൽ ഇവിടെ 'വിതയ്ക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ച് സന്തോഷിക്കുവാൻ തക്കവണ്ണം കൊയ്യുന്നവൻ കൂലി വാങ്ങി നിത്യജീവങ്കലേക്ക് വിളവ് കൂട്ടിവയ്ക്കുന്നു; വിതയ്ക്കുന്നത് ഒരുത്തൻ, കൊയ്യുന്നത് മറ്റൊരുത്തൻ എന്നുള്ള പഴഞ്ചൊല്ല് ഇതിൽ ഒത്തിരിക്കുന്നു' എന്നും കർത്താവ് അരുളിച്ചെയ്യുന്നു (യോഹ. 4: 36, 37). ശിഷ്യന്മാർ കർത്താവിന്റെ പുനരുത്ഥാനത്തിനു ശേഷം ദൈവരാജ്യ ദൗത്യം ഏറ്റെടുത്ത് സുവിശേഷീകരണം നിർവഹി ക്കുന്നതിനെ കുറിച്ചാണ് ഇവിടെ പരാമർശിച്ചിരിക്കുന്നത് എന്ന് വേദപണ്ഡിതന്മാർ പൊതുവേ പറയുന്നു. ക്രിസ്തു വിന്റെ മനുഷ്യാവതാര പ്രവർത്തനങ്ങളിലൂടെ പ്രാരംഭം കുറി ക്കപ്പെടുന്നവയു ടെ പൂർത്തീകരണത്തിന് ശിഷ്യന്മാരുടെ ദൗത്യനിർവ്വഹണം (missionary work) മുഖാന്തിരമായിത്തീരുന്നു (അപ്പൊ.പ്ര. 8 ാം അദ്ധ്യായം ശമര്യ കർത്താവിങ്കലേക്ക് തിരിയുന്നതിന്റെ രണ്ടു ഘട്ടങ്ങൾ പരാമർശിക്കുന്നുണ്ട്: ഫിലിപ്പോസിന്റെ പ്രവർത്തനവും, പരിശുദ്ധാത്മാവിനെ പകരുന്നതിനായി പത്രോസിന്റെയും യോഹന്നാന്റെയും ശുശ്രൂഷയും).

**3. പരിശുദ്ധ ത്രിത്വം ക്രിസ്തീയ സ്നേഹത്തിന്റെ തികവുറ്റ മാതൃക.**

പിതാവാം ദൈവം തന്റെ ഏകജാതനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു (യോഹ. 3:16). പിതാവിന്റെ ഏകപുത്രൻ പിതാവിന്റെ പ്രവൃത്തി നിറവേറ്റുകയും തന്നെത്താൻ മറുവിലയായി പിതാവിന് സമർപ്പിക്കുകയും ചെയ്തു. പരിശുദ്ധാത്മാവ് സൃഷ്ടിയുടെ ആരംഭം മുതൽ സൃഷ്ടിയിൽ പരിവർത്തിക്കുകയും, സത്യത്തിന്റെ ആത്മാവായി സകലസത്യത്തിലും വഴി നടത്തുകയും ചെയ്യുന്നവനാകുന്നു. ഈ സ്നേഹമാണ് സ്നേഹത്തിന്റെ ഉത്തമമാതൃക. തികവുള്ള ദൈവവിശ്വാസത്തോടെ (എബ്രാ.11:2) ദൈവ സ്നേഹത്താൽ നിറഞ്ഞ് പരസ്പരം സ്നേഹിക്കണം. ദൈവം ആദ്യം നമ്മെ സ്നേഹിച്ചു. ദൈവത്തെ സ്നേഹിക്കുന്നവന് സ്വന്ത സഹോദരനെ സ്നേഹിക്കാതിരിപ്പാൻ കഴികയില്ല.

**4. പുത്രനുള്ളവന് ജീവനുണ്ട്.**

യേശു പിതാവിനെ അനുസരിച്ചതുപോലെ നാം ദൈവത്തെ അനുസരിച്ചു നടക്കുന്നു എന്ന് തിരിച്ചറിയണമെങ്കിൽ നാം ദൈവമക്കളെ സ്നേഹിക്കുകയും യേശു ദൈവപുത്രൻ എന്ന് വിശ്വസിക്കുകയും ചെയ്യണം.

ദൈവം നമുക്ക് നിത്യജീവൻ തന്നു, ആ ജീവൻ അവന്റെ പുത്രനിൽ ഉണ്ട്. പുത്രൻ ഉള്ളവന് ജീവൻ ഉണ്ട്, പുത്രൻ ഇല്ലാത്തവന് ജീവൻ ഇല്ല – (1 യോഹ:4:19–5:15). നമ്മുടെ പ്രാർത്ഥനയും സഭാജീവിതവും വി. കൂദാശകളിൽ, വിശേഷിച്ച് വി. കുർബാനയിൽ, ഉള്ള സംബന്ധവും യേശു ദൈവപുത്രൻ എന്നു വിശ്വസിച്ച് ലോകത്തെ ജയിച്ച് ക്രിസ്തുവിന്റെ ജീവനിൽ പങ്കാളികളാകുവാൻ നമ്മെ പ്രാപ്തരാക്കുന്നു. കാണപ്പെടുന്ന സഹോദരനോടും, കാണപ്പെടാത്ത ദൈവത്തോടുമുള്ള നമ്മുടെ ബന്ധം തികവുള്ളതാകണം.




**1. ക്രിസ്തു – പിതാവിങ്കലേക്കുള്ള ഏക വഴി**

'ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു ഞാൻ മുഖാന്തരം അല്ലാതെ ആരും പിതാവിന്റെ അടുക്കൽ എത്തുന്നില്ല. എന്നെ അറിയുന്നവൻ എന്റെ പിതാവിനെയും അറിയുന്നു അവനെ കണ്ടുമിരിക്കുന്നു' (യോഹ. 14: 8) യേശു എന്ന ഏക കർത്താവ് നമുക്കുണ്ട്, അവൻ മുഖാന്തരം സകലവും, അവൻ മുഖാന്തരം നാമും ആകുന്നു (1 കൊരി. 8: 5,6). അവൻ അവൻ സകലത്തിനും മുമ്പേയുള്ളവനും സകലത്തിനും ആധാരവും ആണ് (കൊലൊ. 1:15. 17). അതുകൊണ്ട് വഴിയായവൻ പിതാവിന്റെ സന്നിധിയിലേക്ക് കടന്നുപോയതിനാൽ നമുക്ക് സ്ഥലം ഒരുക്കുവാൻ അവൻ പിതാവിന്റെ പക്കൽ ഉണ്ട്.

യേശു പിതാവിനോട് ഒന്നായിരിക്കുന്നതുപോലെ അവന്റെ ശിഷ്യന്മാരും ഒന്നായിരിക്കണമെന്ന് പിതാവിനോടുള്ള പ്രാർത്ഥനയിൽ അവൻ യാചിക്കുന്നു (യോഹ 10:30; 17:11). വിശ്വാസികളുടെ വലിയ സമൂഹം – സാക്ഷ്യം നൽകുന്നവരുടെ ഗണം – നമുക്കു ചുറ്റും നിൽക്കുന്നു. പഴയ നിയമ കാലത്തെ വിശ്വാസ വീരന്മാരുടെ വിശ്വാസത്തിന്റെ ആഴം വലിയതായിരുന്നു – എബ്രാ.11:33–39 – എന്നാൽ അവർ വിശ്വാസത്താൽ സാക്ഷ്യം പ്രാപിച്ചു എങ്കിലും വാഗ്ദത്ത നി വൃത്തി പ്രാപിച്ചില്ല. അവരും നാമും രക്ഷാപൂർത്തി പ്രാപിക്കുന്നത് ക്രിസ്തുവിലാണ് – ക്രിസ്തു മുഖാന്തരവുമാണ് (1പത്രോ.3:18–20)

**2. ശിഷ്യത്വത്തിലേക്ക് വിളിക്കപ്പെട്ടവർ ക്രിസ്തുവിന്റെ പ്രവൃത്തി ചെയ്യുന്നവർ ആകുന്നു.**

കർത്താവിന്റെ ശിഷ്യത്വത്തിലേക്ക് വിളിക്കപ്പെട്ടവർ കർത്താവിനോട് അപേക്ഷിക്കുന്നവരും കർത്താവിന്റെ പ്രവൃത്തി ചെയ്യുന്നവരുമാണ്. യേശു തമ്പുരാൻ പിതാവിന്റെ പക്കലേക്ക് കരേറി അവർക്കുവേണ്ടി പക്ഷവാദം ചെയ്യുന്നു. ക്രിസ്തുവിന്റെ പ്രവൃത്തി തികയ്ക്കുന്നവർ അവൻ മൂലം കൂടുതലായി ശക്തിപ്പെടുന്നവരാണ്. ശിഷ്യത്വത്തിലേക്ക് വിളിക്കപ്പെട്ടവർ കർത്താവിനെ സ്നേഹിക്കുന്നവരും കർത്താവിന്റെ കൽപ്പനകളെ കാത്തുകൊള്ളുന്നവരുമാണ്. 'സത്യത്തിന്റെ ആത്മാവ് എന്ന കാര്യസ്ഥൻ' അവരെ സകല സത്യത്തിലും വഴി നടത്തും. നാമും ശിഷ്യത്വത്തിലേക്ക് വിളിക്കപ്പെട്ട് സ്വന്തജനമായും ദൈവമക്കളായും തീർന്നിരിക്കുന്നു. ക്രിസ്തുവിന്റെ പ്രവൃത്തി ചെയ്യുവാൻ – അവനെ അയച്ച പിതാവിന്റെ ഇഷ്ടം ആചരിക്കുവാൻ – നിയമിക്കപ്പെട്ടിരിക്കുന്നു. ഉപാധികളോടെ യേശുവിനെ അനുഗമിപ്പാൻ വന്നവരുണ്ട് – പിതാവിനെ സംസ്കരിച്ച ശേഷം വരുവാൻ ആഗ്രഹിച്ചവൻ, യാത്ര പറഞ്ഞ ശേഷം വരുവാൻ ഇഷ്ടപ്പെട്ടവൻ – മറുപടി ഒന്നു മാത്രം: കലപ്പയ്ക്ക് കൈവച്ച ശേഷം പു റകോട്ടു നോക്കുന്നവൻ ആരും ദൈവരാജ്യത്തിന് കൊള്ളാവുന്നവനല്ല !

**3. കർത്താവിന്റെ മനുഷ്യാവതാരവും പുനരുത്ഥാനവും അവന്റെ ശിഷ്യന്മാർക്ക് 'ആരും അവരിൽ നിന്ന് എടുത്തു കളയാത്ത സന്തോഷത്തിന്' കാരണമാണ്.**

യോഹ.16: 22 ൽ പറഞ്ഞിരിക്കുന്ന വാഗ്ദാനമാണിത്. തന്റെ പുനരുത്ഥാനത്തെയും സ്വർഗാരോഹണത്തെയും കുറിച്ച് കർത്താവ് സ്വന്ത ശിഷ്യന്മാർക്ക് ബോധ്യം നൽകുന്നു. കർത്താവിന്റെ പുനരുത്ഥാനം 'സൃഷ്ടിയെ പുതുക്കുന്നതും മനുഷ്യവർഗ്ഗത്തിന്റെമേൽ വാണിരുന്ന മരണത്തെ ഹനിക്കുന്നതും അവന്റെ നന്മയുടെ പ്രകാശത്താലും പ്രവാഹത്താലും മനു ഷ്യവർഗ്ഗത്തിന്റെ വീഴ്ചയെ പരിഹരിക്കുന്നതും ദൈവത്തിന്റെ കരുണാബഹുലതയാൽ അവരുടെ ക്ഷീണം തീർത്ത് സന്തോഷിപ്പിക്കുന്നതും ആകുന്നു' എന്ന് സന്ധ്യയുടെ പ്രുമിയോനിൽ വായിക്കുന്നു. ഇപ്രകാരം ദൈവ സന്നിധിയിൽ സ്ഥിരമാനസരാകുവാൻ നമുക്ക് കൃപ ലഭിച്ചിരിക്കുന്നു (യെശ.26:3). പിതാവിൽ നിന്ന് പുറപ്പെട്ട് ലോകത്തിലേക്കുവന്ന് വീണ്ടും പിതാവിന്റെ അടുക്കലേക്കു പോകുന്നു എന്ന് കർത്താവ് ശിഷ്യന്മാരോട് അറിയിച്ചു. യേശുക്രിസ്തു ദൈവത്തിന്റെ പക്കൽ നിന്നു വന്നിരിക്കുന്നു എന്ന് ഞങ്ങൾ വിശ്വസിക്കുന്നു എന്നു പറഞ്ഞ (യോഹ.16:28–30) ശിഷ്യന്മാരുടെ വിശ്വാസവും അവരുടെ സന്തോഷവും നമ്മുടേതുമാണ്. അതുകൊണ്ട് സഭ 'സന്തോഷകരമായ ഈ ദിവസം ശാരീരികമായും ആത്മീകമായും; ദൈവകൃപയാൽ ഒരുക്കപ്പെട്ട പരിപാകത, നിർമ്മലത, വിശുദ്ധി, ദയ, ആത്മപ്രകാശം എന്നീ മഹത്വ വസ്ത്രങ്ങൾ ധരിച്ചു കൊണ്ടും ഞങ്ങൾ ആദരിക്കുമാറാകണമേ' എന്ന് പ്രാർത്ഥിക്കുന്നു.

**4. 'മനുഷ്യപുത്രൻ മനുഷ്യരുടെ പ്രാണങ്ങളെ നശിപ്പിപ്പാനല്ല, രക്ഷിപ്പാനത്രേ വന്നത്'.**

തന്റെ ആരോഹണത്തിനുള്ള കാലം തികയാറായപ്പോൾ യെരുശലേമിലേക്ക് യാത്രയാവാൻ ഉറച്ചു തീരുമാനിച്ച കർത്താവ് തനിക്കുമുമ്പായി അയച്ച ദൂതന്മാർ ശമര്യരാൽ കൈക്കൊള്ളപ്പെടാതിരുന്നതിനാൽ 'ഏലിയാവിനെപ്പോലെ ആകാശത്തുനിന്ന് തീ ഇറക്കി അവരെ നശിപ്പിക്കുന്നത് നിനക്ക് സമ്മതമോ?' എന്ന് ചോദിച്ച ചോദ്യത്തിന് മറുപടിയായാണ് ഇങ്ങനെ പറയുന്നത്. സ്തുതി ചൊവ്വാക്കപ്പെട്ട വിശ്വാസത്തിന്റെ വലിയ അടിസ്ഥാനമാണിത്. പ്രതികാരം ചെയ്യുന്ന ദൈവത്തെക്കാൾ, കരുണയും മനസ്സലിവുമുള്ള, പാപിയെ തേടിയെത്തുന്ന, മുറിവുകളെ വച്ചു കെട്ടുകയും കണ്ണീരൊപ്പുകയും ചെയ്യുന്ന, സ്വന്തമഹിമാവസ്ഥ വിട്ട് ഇറങ്ങി വന്ന, രക്ഷകനായ കർത്താവിനെയാണ് നാം നമ്മുടെ ആരാധനയിലും വി. കൂദാശകളിലും ദർശിക്കുന്നത്. അതുകൊണ്ടു തന്നെ കർത്താവിന്റെ പുനരുത്ഥാനപ്പെരുന്നാളിനു ശേഷമുള്ള ഈ നാളുകളിൽ മരണത്തെ തന്റെ കാല്ക്കീഴാക്കി സകല സൃഷ്ടിയെയും

വീണ്ടെടുത്ത നമ്മുടെ കർത്താവിൽ സന്തോഷിക്കുവാൻ നമുക്ക് കഴിയട്ടെ




നമ്മുടെ കർത്താവിന്റെ സ്വർഗാരോഹണപ്പെരുന്നാളിനു ശേഷം, പെന്തിക്കൊസ്തിപ്പെരുന്നാളിനു മുമ്പുള്ള, ഞായറാഴ്ചയാണിത്. ദൈവത്തിന്റെ പരിശുദ്ധാത്മ പുതുക്കത്തിനായി കാത്തിരിക്കുന്ന ദിനങ്ങളിലൊന്ന്. 'പരിശുദ്ധാത്മാവിനെ നമ്മിൽ നിന്ന് അകറ്റിക്കളയുന്ന അശുദ്ധിയെ പോക്കി ശുദ്ധീകരിക്കണമേ' എന്ന് സഭ മുഴുവനായും പ്രാർത്ഥിക്കുന്നു. കർത്താവിന്റെ പുനരുത്ഥാന ദിനമായ ഞായറാഴ്ച ദൈവമഹത്വത്തെ സ്തുതിച്ചു കൊണ്ട് സമർപ്പിക്കുന്ന പ്രാർത്ഥനകൾക്കൊപ്പം ശ്ലീഹന്മാരുടെ സ്തുതിയെയും, മരണത്തെ കീഴടക്കി നേടിയ ജയത്തെയും, പൂർവ്വത്തിലെ നീതിമാന്മാരുടെ ഉയർപ്പിനെയും, കർത്താവിന്റെ മനുഷ്യാവതാര മർമ്മങ്ങളെയും, വിശേഷിച്ച് രക്ഷാകരമായ പുനരുത്ഥാനത്തെയും അനുസ്മരിക്കുന്നു. അതോടൊപ്പം കർത്താവിന്റെ സഭയ്ക്ക് പരിശുദ്ധ ത്രിത്വത്തിന്റെ കൃപയാൽ സന്തോഷവും ഭൂമിയിൽ സമാധാനവും, നല്ല പ്രസന്നതയും യാചിക്കുകയും ചെയ്യുന്നു.

**1. കർത്താവിന്റെ സ്വർഗാരോഹണം സ്വർഗീയർക്ക് സന്തോഷത്തിനും മണ്ണവർക്ക് രക്ഷയ്ക്കും**

കർത്താവിന്റെ മനുഷ്യാവതാര മർമ്മങ്ങൾ ഓരോന്നും പിശാചിൽ നിന്ന് നമ്മെ മോചിപ്പിക്കുന്നതിനാകുന്നു എന്ന് പ. സഭ നമ്മെ പഠിപ്പിക്കുന്നു. സ്വർഗ്ഗാരോഹണ ദിവസം സ്വർഗീയർക്ക് സന്തോഷത്തിന് കാരണമായി. നിർമ്മല ഗാനങ്ങളാലും മഹത്തര രാഗങ്ങളാലും പരിശുദ്ധാത്മാവിന്റെ രസകരങ്ങളായ കീർത്തനങ്ങളാലും കർത്താവിനെ സ്തുതിക്കുവാൻ സഭ ഒന്നാകെ ദൈവസന്നിധിയിൽ നിന്നു. 'സ്വർഗ്ഗാരോഹണത്തിൽ മേഘങ്ങൾ കർത്താവിനെ സ്വീകരിച്ചു; മാലാഖമാരുടെ സംഘങ്ങൾ അവനെ ബഹുമാനിച്ചു; തന്നെ അയച്ചവന്റെ പക്കൽ വിനയത്തോടെ പ്രവേശിക്കുവാൻ കർത്താവ് നമുക്ക് വാതിലായി തീർന്നു. ആരോഹണം ചെയ്തതിനാൽ അന്ധകാരത്തെ തന്റെ മറയിൽ ആക്കി, ജയത്തോടെ പിതൃ സന്നിധിയിൽ പ്രവേശിച്ച് സ്വർഗ്ഗ സൈന്യങ്ങളെ കർത്താവ് വിസ്മയിപ്പിച്ചു' (സെദറായിൽ നിന്ന് ). ഈ ദിവസം നമ്മുടെ ബോധം നമുക്ക് ദൈവസന്നിധിയിലേക്ക് ഉയർത്താം; നമ്മുടെ പ്രാർത്ഥനകൾ സ്വർഗ്ഗ സന്നിധിയിൽ സമർപ്പിക്കുകയും ചെയ്യാം. നമ്മുടെ രക്ഷയ്ക്കും നിത്യജീവനുമായി നമ്മുടെ കർത്താവ് നിറവേറ്റിയ സ്വർഗാരോഹണത്തെ സ്മരിക്കുകയും, പരിശുദ്ധാത്മാവിന്റെ പ്രവാഹത്തെ പുതുക്കുന്ന പെന്തിക്കൊസ്തിക്കായി കാത്തിരിക്കുകയും ചെയ്യാം.

**2. 'മനുഷ്യപുത്രൻ മഹത്വപ്പെട്ടിരിക്കുന്നു ; ദൈവവും അവനിൽ മഹത്വപ്പെട്ടിരിക്കുന്നു'**

കർത്താവ് തന്റെ ശിഷ്യന്മാരുടെ കാൽ കഴുകിയതും, ഒരുവൻ അവനെ കാണിച്ചു കൊടുക്കും എന്ന് പറയുന്നതും, യൂദാ ഇസ്കര്യോത്താ കർത്താവിനെ ഒറ്റിക്കൊടുക്കുവാനിറങ്ങുന്നതും – ഹൃദയസ്പൃക്കായ സംഭവ പരമ്പരയ്ക്കു ശേഷമുള്ള യേശുവിന്റെ വാക്കുകളാണിത്. മനുഷ്യപുത്രൻ മഹത്വപ്പെട്ടിരിക്കുന്നു എന്നതിനാൽ പിതാവാം ദൈവവും അവനിൽ മഹത്വപ്പെട്ടിരിക്കുന്നു എന്തെന്നാൽ പുത്രന്റെ പ്രവൃത്തികൾ പിതാവിന് സാക്ഷ്യം നൽകുന്നു, പുത്രനെ കണ്ടവൻ പിതാവിനെ കണ്ടുമിരിക്കുന്നു. യേശുക്രിസ്തു കഷ്ടമനുഭവിച്ചതും, മരിച്ചതും, പുനരുത്ഥാനം ചെയ്തതും കർത്താവിന്റെ രക്ഷാകര പ്രവർത്തനങ്ങൾ മുഴുവനും അവന്റെ മഹത്വം വെളിപ്പെടുത്തുന്നു.

**3. 'കുഞ്ഞുങ്ങളേ, ഇനി കുറഞ്ഞോന്നു മാത്രം ഞാൻ നിങ്ങളോടുകൂടെ ഇരിക്കും'**

കർത്താവ് തന്റെ ശിഷ്യന്മാരെ 'കുഞ്ഞുങ്ങളേ' എന്ന് അഭിസംബോധന ചെയ്യുന്നതായി യോഹന്നാന്റെ സുവിശേഷത്തിൽ ഈയൊരു പരാമർശം മാത്രമാണുള്ളത്. യോഹന്നാന്റെ ഒന്നാം ലേഖനത്തിൽ വിശ്വാസികളെ പൊതുവെ 'കുഞ്ഞുങ്ങളേ' എന്ന് അഭിസംബോധന ചെയ്യുന്നതായി കാണാം. സുവിശേഷത്തിലെ പരാമർശം ഗോത്രപിതാവ് തന്റെ പിൻഗാമികൾക്ക് നൽകുന്ന വിടവാങ്ങൽ സന്ദേശത്തിന്റെ ഭാഗമായുള്ള സംബോധനയായും കാണാം. 'കുറഞ്ഞോന്നു മാത്രം ഞാൻ നിങ്ങളുടെ കൂടെയിരിക്കും' എന്നു തുടങ്ങുന്ന വാചകങ്ങൾ ഗുരുവിന്റെ യാത്രാമൊഴിയുടെ ഭാഗമാണ്.

**4. 'നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കേണം' എന്ന പുതിയൊരു കല്പന.**

പരസ്യ ശുശ്രൂഷയുടെ സമാപനഘട്ടത്തിൽ സ്നേഹപൂർവ്വം തന്റെ ശിഷ്യന്മാർക്ക് ഗുരുവിന്റെ കല്പന ലഭിക്കുന്നു. യോഹ. 15:12 -17 വാക്യങ്ങളിലും സ്നേഹത്തെക്കുറിച്ച് യേശു കൂടുതൽ ഊന്നൽ നൽകി പഠിപ്പിക്കുന്നുണ്ട്. സ്നേഹം രക്ഷയ്ക്കായും, ദൈവത്തെക്കുറിച്ചുള്ള അറിവിനായും ഉള്ള മാനദണ്ഡമായി യോഹന്നാന്റെ ഒന്നാം ലേഖനം വരച്ചു കാട്ടുന്നു (1യോഹ. 2:9,10; 3:11, 13 – 17).

'അന്യോന്യം സ്നേഹിക്കണം' എന്നത് യേശുക്രിസ്തു നൽകുന്ന പുതിയ കല്പനയാകുന്നതെന്തുകൊണ്ടാണ്? യഹൂദ പാരമ്പര്യ പ്രകാരം സ്നേഹത്തെക്കുറിച്ചുള്ള പഠിപ്പിക്കലല്ല, സ്നേഹം നിമിത്തം സ്വയം യാഗമായി സമർപ്പിക്കുവാൻ തയ്യാറായ യേശുക്രിസ്തു നൽകുന്നതിനാലാണ് അവന്റേത് സ്നേഹത്തിന്റെ 'പുതിയൊരു കല്പന'യാകുന്നത്. 'ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ ' (യോഹ. 13: 31) എന്ന കല്പന യേശു നമ്മെ സ്നേഹിച്ച സ്നേഹത്തിന്റെ പൂർണ്ണതയെയാണ് വെളിപ്പെടുത്തുന്നത്. കർത്താവിന്റെ കല്പന ശിരസാ വഹിക്കുവാൻ നമുക്ക് കടമയുണ്ട്. പഴയ യിസ്രായേലിന് യഹോവ ന്യായപ്രമാണം നൽകിയത് പൂർണ്ണമായ അനുസരണം ആവശ്യപ്പെട്ടു കൊണ്ടാണ്. ഇപ്രകാരമുള്ള അനുസരണം തന്നെയായിരുന്നു ക്രിസ്തീയ വിശ്വാസധീരന്മാരിലും ഉണ്ടായിരുന്നത്.

ന്യായപ്രമാണം വിട്ടു നടക്കരുത് എന്ന് യഹോവ യോശുവയോട് കല്പിക്കുന്നു (യോശു. 1: 8). മോശയുടെ ന്യായപ്രമാണം അക്ഷരം പ്രതി അനുഷ്ഠിച്ച യോശിയാവിനെക്കുറിച്ചും (2 രാജാ. 23:21-25) രാജസന്നിധിയിൽ ഭയം കൂടാതെ ക്രിസ്തുവിനെ പ്രസംഗിച്ച പൗലോസിനെക്കുറിച്ചും (അപ്പൊ. പ്ര 26:19-25) ഇന്ന് വായിക്കുന്നു. കർതൃ കല്പന അനുസരിപ്പാൻ നമുക്കുള്ള കടമ മറക്കാതിരിക്കാം.





## CATHOLICATE & M.D SCHOOLS
**(CORPORATE MANAGEMENT)**
**DEVALOKAM, KOTTAYAM-686 004**
Phone 0481-2571485
Email. cmdschools@gmail com, Web cmdschools org

കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റിനു കീഴിലുള്ള സ്കൂളുകളിൽ താഴെപ്പറയുന്ന തസ്തികകളിലേക്ക് നിശ്ചിത യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽനിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷാ ഫാറം കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റ് വെബ്സൈറ്റിൽ നിന്നും ലഭിക്കുന്നതാണ് (cmdschools.org). പൂരിപ്പിച്ച അപേക്ഷയോടൊപ്പം യോഗ്യത സർട്ടിഫിക്കറ്റുകളുടെ സ്വയം സാക്ഷ്യപ്പെടുത്തിയ പകർപ്പ് സഹിതം 2024 മെയ് മാസം 10-ാം തീയതിക്കു മുമ്പായി കോട്ടയം, ദേവലോകം കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസിൽ നേരിട്ടോ, തപാൽ മുഖേനയോ ലഭിക്കേണ്ടതാണ്.

1. HST (ഹിന്ദി)
2. HST (മലയാളം)
3. HST (മാത്തമാറ്റിക്സ്)
4. HST (സോഷ്യൽ സയൻസ്)
5. HST (ഫിസിക്കൽ സയൻസ്)
6. HST (നാച്ചുറൽ സയൻസ്)

01-04-2024
ദേവലോകം

Sd/-
കോർപ്പറേറ്റ് മാനേജർ.

## വേർപാടിന്റെ ഏഴാം വർഷം
(ഏപ്രിൽ 05, 2024)



## ലില്ലിക്കുട്ടി ഏബ്രഹാം
**കൊണ്ടോടിക്കൽ**
(വാഴൂർ ചുങ്കത്തിൽപറമ്പിൽ)
**ചങ്ങനാശേരി**
(തുമ്പമൺ കോട്ടയ്ക്കൽ നെടുവേലിൽ കുടുംബാംഗം)

3-ാം ചരമ വാർഷികം
09-04-2024



## സാറാക്കുട്ടി ജോർജ്ജ്

"ഞാൻ തന്നെ പുനരുത്ഥാനവും ജീവനുമാകുന്നു എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും."

2-ാം ചരമ വാർഷികം
30-04-2024



## വി.കെ. ജോർജ്ജ് മുതലാളി

### വരിഞ്ഞവിള ബംഗ്ലാവ്, കൊല്ലം

2024 ഏപ്രിൽ മാസം 30-ാം തീയതി ചൊവ്വാഴ്ച രാവിലെ 8.00 ന് വരിഞ്ഞവിള സെന്റ്. ജോർജ് പള്ളിയിൽ അഭിവന്ദ്യ ഡോ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വിശുദ്ധ കുർബ്ബാനയും തുടർന്ന് അനുബന്ധ ചടങ്ങുകൾ വരിഞ്ഞവിള സെന്റ് മേരീസ് സ്കൂളിലും നടത്തപ്പെടുന്നു.

കുടുംബാംഗങ്ങൾക്കുവേണ്ടി
**ഫാദർ കോശി ജോർജ്ജ് വരിഞ്ഞവിള**



# മൃഗക്കലിയിൽ വിറങ്ങലിച്ച് വയനാട്

**ഫാ. ജോബി വർഗ്ഗീസ് മാമ്പള്ളിൽ**
സുൽത്താൻ ബത്തേരി, വയനാട്

വർണനാതീതമാണ് വയനാടിന്റെ വശ്യത. പുകമഞ്ഞു പാറുന്ന ചുരത്തിനപ്പുറം കാടിനെ വകഞ്ഞൊഴുകുന്ന കബനീനദിയും, ഏലവും, കാപ്പിയും പൂത്തുപരക്കുന്ന സുഗന്ധവും ശിലായുഗ സംസ്കാരത്തിന്റെ കാൽപ്പാടുകൾ പതിഞ്ഞ എടയ്ക്കൽ ഉൾപ്പെടെയുള്ള മലമടക്കുകളും, പഴശ്ശിരാജയുടെയും, ടിപ്പുവിന്റെയും വീരഗാഥ കേട്ട് കോരിത്തരിച്ച മണ്ണും വയനാടിന്റെ മാത്രം പ്രത്യേകതകളാണ്. ഇതൊക്കെയാണെങ്കിലും, മനുഷ്യനും വന്യമൃഗങ്ങളും തമ്മിലുള്ള സംഘട്ടനം അതി സങ്കീർണ്ണമായിരിക്കുന്ന അവസ്ഥയാണ് വയനാട്ടിലുള്ളത്. ആനയും, കടുവയും കരടിയും, മനുഷ്യജീവൻ അപഹരിക്കുമ്പോൾ, കുരങ്ങും, കാട്ടുപന്നിയും, കാട്ടുപോത്തും മാനും പാവപ്പെട്ട കർഷകരുടെ കൃഷി നശിപ്പിക്കുന്നു. വനാതിർത്തികളിൽ മാത്രമല്ല, നഗര പ്രദേശങ്ങളിൽ പോലും ജനജീവിതം ദുസ്സഹമായി മാറുന്നു. കടുവ അടക്കമുള്ള വന്യമൃഗങ്ങൾ പട്ടാപകൽ പോലും ജനവാസകേന്ദ്രങ്ങളിലെത്താൻ തുടങ്ങിയതോടെ വിദ്യാർത്ഥികളുടെ പഠനം പോലും അവതാളത്തിലായി. പരീക്ഷാകാലമായിട്ടുപോലും കുട്ടികളെ വിദ്യാലയങ്ങളിൽ വിടാൻ രക്ഷിതാക്കൾ മടിക്കുന്നു. വനമേഖലയിൽ നിന്നും വളരെ വിദൂരമായ അമ്പലവയൽ ചീങ്ങേരി സെ. മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ മുറ്റത്തുപ്പോലും കടുവയുടെ സാന്നിദ്ധ്യം ദൃശ്യമായത് ഭീതിയോടെയല്ലാതെ ഓർക്കാൻപോലും സാധിക്കുന്നില്ല. കലിതുള്ളുന്ന വന്യമൃഗങ്ങളും അവിടെ നിസ്സംഗതയോടെ നിലകൊള്ളുന്ന ഭരണകൂടവും, നിഷ്ക്രിയരായ വനപാലകരും വയനാട്ടിലെ ജനജീവിതത്തെ സത്യത്തിൽ സ്തംഭനാവസ്ഥയിലെത്തിച്ചിരിക്കയാണ്. വന്യ ജീവികളുടെ ആക്രമണത്തിൽ മനുഷ്യൻ ജീവൻ പൊലിയുന്നത് വയനാട്ടിൽ തുടർക്കഥയാകുകയാണ്. കഴിഞ്ഞവർഷം (2023) ഡിസംബർ 9-ന് കടുവ കൊലപ്പെടുത്തിയ വാകേരി മൂടക്കൊല്ലി സ്വദേശി മരോട്ടിത്തറപ്പിൽ പ്രജീഷിന്റെ (39 വയസ്സ്) വേർപാടിന്റെ നടുക്കം മാറുന്നതിന് മുമ്പ് 2024 ഫെബ്രുവരി 10 ന് കർണാടകയിൽ നിന്നും റേഡിയോ കോളർ ഘടിപ്പിച്ചുവിട്ട കാട്ടാന ദാസനക്കര പനിച്ചിൽ അജീഷിനെ (49 വയസ്സ്) അതിദാരുണമായി കൊലപ്പെടുത്തി. ആ മരണഗന്ധം മാറുന്നനിനു മുമ്പ് ഒരാഴ്ചയ്ക്കുള്ളിൽ തന്നെ പുൽപ്പള്ളി നിവാസിയായ കുറുവാദ്വീപ് ടൂറിസം കേന്ദ്രത്തിലെ ഗൈഡ് വാച്ചർ വെള്ളച്ചാലിൽ പോളും (52 വയസ്സ്) കാട്ടാനക്കലിയ്ക്കിരയായി. ആളിക്കത്തിയ ജനരോക്ഷത്തിനു മുമ്പിൽ നഷ്ടപരിഹാരത്തിന്റെ അപ്പകഷണങ്ങൾ വിളമ്പിയാലും ദുരിതപൂർണ്ണമായ ജനജീവിതത്തിന് ശാശ്വത പരിഹാരം ഉണ്ടാകുകയില്ല.

### വന്യജീവികൾ എങ്ങനെ നമ്മുടെ ശത്രുക്കളായി?

വയനാടിന്റെ ഭൂമിശാസ്ത്രപരമായ പ്രത്യേകതകൾ വന്യജീവി പ്രശ്നത്തിൽ ഒരു പ്രധാനഘടകമാണ്. കേരളത്തിൽ തമിഴ്നാടിനോടും, കർണാടകയോടും അതിർത്തി പങ്കി



ടുന്ന ഏക ജില്ലയാണ് വയനാട്. ഈ ജില്ലയിലെ എല്ലാ പഞ്ചായത്തുകളുടെയും ഏതെങ്കിലും ഒരു അതിർത്തി കൊടുംകാടായിരിക്കും. ജില്ലയുടെ തെക്കൻ മേഖല കർണ്ണാടകത്തിലെ ബന്ദിപ്പൂർ കടുവാസങ്കേതത്തോടും, തമിഴ്നാട്ടിലെ മുതുമലെ നാഷണൽ പാർക്കിനോടുമാണ് ചേർന്നുകിടക്കുന്നത്. വടക്ക് അതിർത്തി കർണ്ണാടകത്തിലെ തന്നെ നാഗർഹോളെ നാഷണൽ പാർക്കിനോടും ചേർന്നു കിടക്കുന്നു. ഈ വനമേഖലകളിൽ കൂടി വയനാട്ടിലേക്ക് കാട്ടാനയ്ക്കും കടുവായ്ക്കുമൊക്കെ സ്വൈര്യവിഹാരം നടത്താൻ കഴിയുന്നു. മാനന്തവാടി ടൗണിൽ നിലയുറപ്പിച്ച തണ്ണീർകൊമ്പനും മാനന്തവാടിയിൽ തന്നെ കർഷകനെ അതിദാരുണമായി കൊലചെയ്യപ്പെടുത്തിയ ബേപ്പൂർ മാഗ്ന എന്ന മോഴ ആനയും ഈ രീതിയിൽ അന്യസംസ്ഥാനങ്ങളിൽ നിന്നെത്തിയതാണ്.

രണ്ടാം ലോകമഹായുദ്ധകാലത്തും അതിനുശേഷവും കൊടും പട്ടിണിയും ദാരിദ്ര്യവും മൂലം കഠിനാധ്വാനികളായ കർഷർ തെക്കൻ ജില്ലകളിൽ നിന്നും എറണാകുളം ജില്ലയിൽ നിന്നും വയനാട്ടിലേക്ക് കുടിയേറി ദാരിദ്ര്യ നിർമ്മാർജ്ജനവും കാർഷികാഭിവൃദ്ധിയും കൈവരിച്ചെങ്കിലും, പലപ്പോഴും വിവേചന രഹിതമായ വനം കൈയേറ്റവും നടന്നിട്ടുണ്ട്. കർഷകരെ കുടിയേറ്റത്തിനു പ്രേരിപ്പിച്ച ഭരണകൂടം തന്നെ സ്വാഭാവിക വനങ്ങളിലുണ്ടായിരുന്ന വൃക്ഷങ്ങൾ വെട്ടിനശിപ്പിക്കുകയും, പ്രധാനഭക്ഷ്യ സ്രോതസ്സായിരുന്ന മുളംകാടുകൾ നാമാവശേഷമാക്കുകയും ചെയ്തു. സ്വാഭാവിക വൃക്ഷങ്ങൾ ഇല്ലാതായതോടെ വനത്തിനുള്ളിലെ നീർച്ചാലുകൾ വറ്റിവരണ്ടു. യൂക്കാലിയും മാഞ്ചിയവും നട്ടുപിടിപ്പിച്ച് പതിപ്പു നിലങ്ങൾ ഊഷരഭൂമികളാക്കി മാറ്റി. ഇത്തരത്തിൽ ആവാസമേഖല നഷ്ടപ്പെട്ടപ്പോഴാണ്. ആനകളും മാനുകളുമൊക്കെ നാട്ടിലേക്കിറങ്ങിയത്.

### എങ്ങുമെത്താതെ നിലകൊള്ളുന്ന പരിഹാരപദ്ധതികൾ

കേരളത്തിൽ തന്നെ ഇദംപ്രഥമമായി കാട്ടാനകളുടെ സംരക്ഷണാർത്ഥം. എലിഫെന്റ് പ്രോജക്ട് നടപ്പിലാക്കിയത് വയനാട്ടിലായിരുന്നു. സഞ്ചാരത്തിനു സഹായിക്കുന്ന ഇടനാഴികകൾ മുഖേന മൃഗങ്ങളുടെ ദിശതിരിച്ചുവിടാൻ ശ്രമിച്ചിരുന്നുവെങ്കിലും ആ ശ്രമങ്ങളെല്ലാം വിഫലമായി എന്നതിന് സമീപകാല സംഭവങ്ങൾ തന്നെ തെളിവാണ്. 'വൈൽഡ് ലൈഫ് ട്രസ്റ്റ് ഓഫ് ഇന്ത്യ' വിഭാവനം ചെയ്ത മറ്റൊരു പദ്ധതിയായിരുന്നു 'ആനത്താരപദ്ധതി'. ആനയുടെ സഞ്ചാര പാതയിൽ നിന്നും ജനങ്ങളെ മാറ്റി പാർപ്പിച്ച് ഭൂമി സർക്കാരിനു കൈമാറുകയെന്നതായിരുന്നു ലക്ഷ്യം. പുനരധിവാസം ഒരു ചോദ്യചിഹ്നമായപ്പോൾ ഈ പദ്ധതിയും പാതിവഴിയിൽ നിലച്ചു.

പ്രതിരോധത്തിനായി സ്ഥാപിച്ച ബാരിക്കേഡുകളും കിടങ്ങുകളും വയനാട്ടിൽ ഒട്ടും തന്നെ ഫലം കണ്ടില്ല. മിക്ക വൈദ്യുത കമ്പിവേലികളും ആനകൾ തന്നെ തകർത്ത അവസ്ഥയിലാണ്. ഓടപ്പള്ളം ഭാഗത്ത് ഇത്തരത്തിലുള്ള തകർന്ന വേലികൾ കാണാവുന്നതാണ്. വക്ക് ഇടിഞ്ഞും, മണ്ണിടിഞ്ഞും കൊണ്ടിരിക്കുന്ന കിടങ്ങുകളും സമ്പൂർണ്ണ പരാജയം തന്നെ. ബത്തേരിയ്ക്കടുത്ത് തിരുനെല്ലിയിൽ വനമേഖലയിൽ ജൈവവേലിയായി മുൾച്ചെടി നട്ടുപിടിപ്പിച്ചെങ്കിലും ലക്ഷ്യം കണ്ടില്ല. അപ്രായോഗികമായ വലകളും, കുരുക്കുകളും, പടക്കങ്ങളും പ്രതിരോധത്തേക്കാൾ വിപരീതഫലങ്ങളാണുവാക്കുന്നത്. റേഡിയോ കോളർ ട്രാൻസ്മീറ്റർ ധരിപ്പിച്ച് ആനകളുടെ സഞ്ചാരദിശ മനസ്സിലാക്കി അപകട സൂചന നല്കാമെന്നതും പരാജയമാണെന്ന് ചാലിഗദ്ദയിലെ അജീഷിന്റെ മരണം സാക്ഷ്യപ്പെടുത്തുന്നു.

### പരിഹാരമാർഗ്ഗങ്ങൾ

വനവകുപ്പ് സ്വീകരിക്കുന്ന പ്രതിരോധ പ്രവർത്തനങ്ങൾ കൂടുതൽ ശക്തിപ്പെടുത്തുക.

ഡ്രോൺസംവിധാനമുപയോഗിച്ച് മൃഗങ്ങളുടെ സഞ്ചാരപാത മനസ്സിലാക്കി അപകട സൂചനയുണ്ടെങ്കിൽ SMS വഴിയോ, വാട്സാപ്പ് സന്ദേശം വഴിയോ ജനങ്ങളെ അറിയിക്കുകയും, ബോധവത്കരണം നടത്തുകയും ചെയ്യണം.

മനുഷ്യനും മൃഗങ്ങളും തമ്മിലുള്ള ബന്ധവും സഹവർത്തിത്തവും പുനഃസ്ഥാപിക്കപ്പെടണം.

വന്യമൃഗങ്ങളെ ബോധപൂർവ്വം പ്രകോപിതരാക്കുന്ന തരത്തിൽ അവയ്ക്കൊപ്പമുള്ള സെൽഫികളും, റീലുകളും നിരുത്സാഹപ്പെടുത്തുക.

വനത്തിനുള്ളിൽ തന്നെ കുടിവെള്ള ലഭ്യതയും ആഹാര സമ്പാദനവും ആർജിക്കത്തക്ക രീതിയിൽ വേണ്ട ക്രമീകരണങ്ങൾ ചെയ്യുക.

മലയോര മേഖലയിലെ ആതുരശുശ്രൂഷയ്ക്ക് ഏക റഫറൽ സംവിധാനമുണ്ടെന്ന് പറയപ്പെടുന്നത് മാനന്തവാടി മെഡിക്കൽ കോളജാണ്. മെഡിക്കൽ കോളേജെന്ന പേരല്ലാതെ അടിസ്ഥാന സൗകര്യങ്ങളോ, സംവിധാനങ്ങളോ ഈ ആശുപത്രിയിലില്ല തക്കസമയത്ത് മികച്ച വൈദ്യസഹായം ലഭിച്ചിരുന്നുവെങ്കിൽ, വെള്ളച്ചാലിൽ പോളിന്റെ ജീവൻ രക്ഷിക്കാമായിരുന്നുവെന്നതും സത്യം തന്നെ. വയനാട്ടിൽ അടിയന്തരമായി ആതുരശുശ്രൂഷ ലഭ്യമാക്കത്തക്ക വിധത്തിൽ ആശുപത്രികളിൽ അടിസ്ഥാന സൗകര്യങ്ങൾ വിപുലീകരിക്കണം.

കുടിയേറ്റ കർഷകരെ മൃഗക്കലിയിൽ നിന്നും രക്ഷിക്കുവാനും, ജീവനും സ്വത്തിനും പരിരക്ഷ നൽകുവാനും സഭയ്ക്കും സർക്കാരിനും, സമൂഹത്തിനും പ്രതിബദ്ധതയുണ്ട്... നമുക്കും കൈകോർക്കാം.



# ലഹരിമുക്ത യുവത

**ജേക്കബ് മാത്യു കുരാക്കാരൻ**
DRUGXIT കൺവീനർ, സെൻറ് ജോർജ് ശാലേം ഓർത്തഡോക്സ് പള്ളി ഐപ്പള്ളൂർ, കൊട്ടാരക്കര.

ലഹരി വസ്തുക്കളെ പറ്റി നമ്മൾ ധാരാളം കേട്ടിരിക്കുന്നു. എന്താണ് ലഹരിവസ്തുക്കൾ ? അതു വിശകലനം ചെയ്യുന്നതിന് മുമ്പ് ലഹരി എന്താണെന്ന് മനസ്സിലാക്കണം. നമ്മുടെ മനസ്സിന് സന്തോഷം ലഭിക്കുന്ന എന്ത് സംഗതികളെയും സ്വീകരിച്ച് അതൊരു ശീലമായി മാറുന്നതിനെയാണ് ലഹരി എന്ന് വിളിക്കുന്നത്. ലഹരിയിൽ തന്നെ പോസിറ്റീവ് ലഹരി അഥവാ നല്ല ലഹരിയും നെഗറ്റീവ് ലഹരിയും ഉണ്ട്.

ജീവിതം ആസ്വദിക്കാനുള്ളതാണ്. ഒരു മനുഷ്യൻ ജീവിതത്തിൽ വിജയം കൈവരിക്കുന്നത് കഠിനാധ്വാനത്തിലൂടെ ആണ്. നമ്മൾ ചെയ്യുന്ന ജോലികൾ താല്പര്യപൂർവ്വം ആസ്വദിച്ച് ചെയ്യുകയാണെങ്കിൽ പോസിറ്റീവ് റിസൾട്ട് കിട്ടും. അഥവാ വിജയം കൊയ്യും. ഇതൊരു പോസിറ്റീവ് ലഹരിയാണ്. മറിച്ച് തെറ്റായ ജീവിത ശൈലിക്ക് അടിപ്പെട്ട് ജീവിതത്തെ തന്നെ തകർക്കുന്ന ലഹരികളാണ് നെഗറ്റീവ് ലഹരി. വിവിധ തരത്തിലുള്ള ചില ലഹരികൾ താഴെ കൊടുക്കുന്നു.

മദ്യം- മയക്കു മരുന്ന് ലഹരികൾ, മൊബൈൽ ഫോൺ ലഹരി, ജോലി ലഹരി, വായനാ ശീലം വളർത്തുന്ന ലഹരി, കൂട്ടുകെട്ട് ലഹരി, പഠന ലഹരി, കാർഷിക ലഹരി, രാഷ്ട്രീയ ലഹരി മുതലായവ ചിലതാണ്.

നെഗറ്റീവ് ലഹരിയെ പറ്റി ഞാൻ ആദ്യം ഒന്ന് പ്രതി പാദിക്കട്ടെ. ഇന്നത്തെ സമൂഹത്തിൽ ലഹരി വസ്തുക്കൾ ഉണ്ടാക്കുന്ന പ്രശ്നങ്ങൾ വളരെ ഭയാനകമാണ്. മനുഷ്യൻ്റെ മനസ്സിനെയും, തലച്ചോറിനേയും, ശരീരത്തെയും നശിപ്പിക്കുന്ന ഈ ലഹരി വസ്തുക്കളെപ്പറ്റി തീർച്ചയായും എല്ലാവർക്കും ഒരു അവബോധം ഉണ്ടായിരിക്കണം. ഇന്നത്തെ യുവതലമുറ അറിഞ്ഞു കൊണ്ടും അറിയാതെയും ഇതിന് അടിപ്പെടുന്ന കാഴ്ച നമ്മൾ ദിനം തോറും കണ്ടു വരുന്നു. സ്കൂൾ കുട്ടികളെ പോലും ലഹരി മാഫിയകൾ വല വീശിയിരിക്കുകയാണ്. വൻകിട മയക്കു മരുന്ന് മാഫിയകൾ പണത്തിനു വേണ്ടി മാനവരാശിയെ തന്നെ തകർക്കുന്ന ഇത്തരം കുൽസിത പ്രവർത്തികളിൽ മുഴുകിയിരിക്കുകയാണ്. വളരെ സങ്കടകരം എന്ന് പറയട്ടെ, ചില രാഷ്ട്രീയ നേതാക്കൾ പോലും ഇതിന് കുട പിടിക്കുന്നുണ്ട്. ഇത്തരക്കാരുടെ അടിവേരറക്കുവാൻ സർക്കാർ നടത്തുന്ന ഓരോ യജ്ഞത്തിനും നമ്മളും പങ്കു ചേരേണ്ടതുണ്ട്. അതുപോലെ ഇക്കാര്യത്തിൽ മലങ്കര ഓർത്തഡോക്സ് സഭയും ഇപ്പോൾ ഇതിനെതിരെയുള്ള പ്രചരണത്തിനും, ബോധവൽക്കരണത്തിനും വേണ്ടിയുള്ള നടപടികൾ ഏറ്റെടുത്തതിൽ സന്തോഷമുണ്ട്.

മയക്കുമരുന്നുകളുടെ ഭീകരതയെയും ദൂഷ്യവശങ്ങളെയും പറ്റി ഒരു അവബോധം ഉണ്ടാക്കാൻ ഒരു ലഘു ശ്രമം ഈ ലേഖനത്തിൽ കൂടി നടത്തുകയാണ്.

### എന്താണ് മയക്കുമരുന്നുകൾ

മനുഷ്യന്റെ ബോധമണ്ഡലത്തിൽ കടന്ന് മയക്കമോ, ഉത്തേജനമോ സൃഷ്ടിക്കാൻ കഴിയുന്ന രാസ വസ്തുക്കളെ ലഹരി വസ്തുക്കൾ എന്നു പറയുന്നു. തലച്ചോറിന്റെ രാസ ഘടനയിൽ പല തരം മാറ്റങ്ങൾ ഉണ്ടാക്കിക്കൊണ്ട് വിഭ്രാന്തി പോലുള്ള അനുഭൂതികൾ ഉണ്ടാക്കുകയും, ക്രമേണ സ്ഥിരമായി ഉപയോഗത്തിനടിപ്പെടുത്തുകയും ചെയ്യുന്ന വസ്തുക്കളാണ് ഈ മയക്കു മരുന്നുകൾ.

സാധാരണ കണ്ടു വരുന്ന പ്രധാന മയക്കു മരുന്നുകൾ പുകയില, മദ്യം, ഹെറോയിൻ, ഓപിയം, കറുപ്പ്, കഞ്ചാവ്, ബ്രൗൺ ഷുഗർ, ഹാഷിഷ്, കൊക്കയിൻ, മോർഫിൻ, കൊഡെയ്ൻ, LSD (Lysergic acid Di Ethyl amine), MDMA, മരിജ്വാന, ആംഫിറ്റമിൻ മുതലായവയാണ്. ഇതിൽ ഓപിയം, കഞ്ചാവ്, ഹാഷിഷ്, കൊക്ക ഇലകൾ, കൊക്കാ പേസ്റ്റുകൾ ഇവ ചെടികളിൽ നിന്നും ലഭിക്കുന്നതാണ്. എം ഡി എം എ, മോർഫിൻ, ഹെറോയിൻ, കൊഡെയ്ൻ, മുതലായവ സിന്തറ്റിക് ഡ്രഗ്സ് ആണ്.

### DRUG ADDICTION

താരതമ്യേന യുവാക്കളിലും വിദ്യാർത്ഥികളിലും കണ്ടു വരുന്ന ഭീകര അവസ്ഥയാണ് ഡ്രഗ് അഡിക്ഷൻ അഥവാ ലഹരിക്ക് അടിമയാകുന്നത്. ഇതു മൂലം നിരവധി ശാരീരിക, മാനസിക, സാമൂഹിക പ്രശ്നങ്ങൾക്ക് വഴിയൊരുക്കുന്നു. മിക്കതും ആത്മഹത്യയിൽ ചെന്ന് അവസാനിക്കുന്നു. ലഹരി മരുന്നിന്റെ അസ്വാഭാവിക ഉപയോഗം മൂലം നാഡീവ്യൂഹത്തെയും, മാനസിക, ശാരീരിക ആരോഗ്യത്തെയും പ്രതികൂലമായി ബാധിക്കുന്ന ഒരു രോഗമായാണ് ഡ്രഗ് അഡിക്ഷനെ വിദഗ്ധർ കണക്കാക്കുന്നത്. ലഹരി വസ്തുക്കൾ ഏറ്റവും പെട്ടെന്ന് ബാധിക്കുന്നത് തലച്ചോറിനെയാണ്.

> ‘നെഗറ്റീവ് ലഹരിക്കെതിരെ നോ പറയാൻ ഉള്ള ചങ്കൂറ്റം വളർത്തിയെടുക്കണം. വീടുകളാണ് അടിസ്ഥാന കളരി, കുട്ടികളുടെ പ്രശ്നങ്ങൾ മാതാപിതാക്കളാണ് തിരിച്ചറി യേണ്ടതും പരിഹാരം കാണേണ്ടതും’

ഏതൊരു ലഹരി പദാർത്ഥവും തലച്ചോറിലെ കെമിക്കൽ മെസ്സേജിങ് സിസ്റ്റം തകരാറിലാക്കുന്നു. അതി സങ്കീർണമായ ഘടനയാണ് തലച്ചോറിനുള്ളത്. ഈ ഘടനയിലേക്ക് ലഹരി പദാർത്ഥങ്ങൾ എത്തിച്ചേരുമ്പോൾ റിഫ്ലക്സ് പ്രവർത്തനങ്ങൾ താറുമാറാക്കുന്നു.

തുടർന്ന് ഓർമ്മക്കുറവ്, ആഹാരം കഴിക്കാൻ താല്പര്യം ഇല്ലായ്മ, ഉറക്കക്കുറവ്, ഉത്കണ്ഠ തുടങ്ങിയ മാനസിക സംഘർഷങ്ങൾ സംഭവിക്കാം. ആഹാരവും, വെള്ളവും കഴിക്കാതെ നിർജലീകരണവും സംഭവിക്കുന്നുണ്ട്. ശരീരം മൊത്തത്തിൽ ഡൗൺ ആകും. മസ്തിഷ്കാഘാതം വരെ സംഭവിക്കാം. തലച്ചോറിൽ സെറോട്ടോണിൻ, ഡോപമിൻ എന്ന ഹോർമോൺ സിസ്റ്റങ്ങളിൽ ആണ് ഇത് ബാധിക്കുന്നത്. ഡോക്ടർമാരുടെ വിദഗ്ധഭിപ്രായത്തിൽ സെറോടോണിൻ, ഡോപമിൻ എന്നിവ അധികമായി ഉണ്ടാകുമ്പോൾ നല്ല എനർജിയും, ഉത്സാഹവും ഉണ്ടാകും. ക്രമേണ അത് ലക്ഷ്യ ബോധവും, ഉന്മേഷവും നഷ്ടപ്പെടുന്ന അവസ്ഥയിലേക്ക് മാറും. ഡിപ്രഷൻ ഉണ്ടാകും. കോൺസെൻട്രേഷൻ കുറയും. മാനസിക രോഗിയാകും. ഉണ്ടാകുന്ന സ്വഭാവ വൈകല്യങ്ങൾ തിരിച്ചു കൊണ്ടുവരാമെന്ന് ഇതു വരെയുള്ള പഠനങ്ങൾ വ്യക്തമാക്കുന്നില്ല എങ്കിലും ശ്രമങ്ങൾ പുരോഗതിയുടെ പാതയിലാണ്

**ഡ്രഗ് അഡിക്ഷന്റെ ലക്ഷണങ്ങൾ.**

1. ഏതു സമയവും മയക്കം 2. വൃത്തി കുറവ് 3. ദിനചര്യകളിൽ മാറ്റം 4. സൗഹൃദങ്ങളിലും, ബന്ധങ്ങളിലും മാറ്റം 5. ധാരാളം പണം ആവശ്യപ്പെടൽ 6. കൺഫ്യൂഷൻ7. വിറയൽ 8. സംസാരത്തിൽ വൈകല്യം 9. ഉറക്കക്കുറവ്, പതിവിലും അധികം ഉറക്കം 10. പരിസരബോധം നഷ്ടപ്പെടുക.

**MDMA**

ഇപ്പോഴത്തെ ഏറ്റവും മാരകമായ MDMA യെ പറ്റി പ്രത്യേകം ഒന്ന് പ്രതിപാദിക്കുകയാണ്.

MDMA യുടെ പൂർണ്ണരൂപം Methylene Dioxy Meth Amphetamine എന്നാണ്.



ഇതൊരു സിന്തറ്റിക് ഡ്രഗ് ആണ്. ലഹരി വസ്തുക്കളിലെ കാളകൂട വിഷമാണ് ഇത്. MDMA ആദ്യമായി ഡെവലപ്പ് ചെയ്തത് 1912 ൽ ജർമനിയിലെ മെർ എന്ന ഒരു ഫർമസ്യൂട്ടിക്കൽ കമ്പനിയാണ്. രക്തസ്രാവം നിയന്ത്രിക്കാൻ ഉള്ള ഒരു മരുന്നായിട്ടാണ് ഇത് ഉണ്ടാക്കിയത്.

1970 ലാണ് ഇത് പോപ്പുലർ ആയി തുടങ്ങിയത്. ഇത് സൈക്കോതെറാപ്പിക് ട്രീറ്റ്മെന്റിന് ഉപയോഗിച്ചു തുടങ്ങി. ഇപ്പോൾ ഇത് ദുരുപയോഗം ചെയ്ത് ലഹരി വസ്തുവായി സർവ്വ സാധാരണയായി ലഭിക്കുന്ന ഒരു വസ്തുവായി മാറി. ഇത് പല പേരുകളിൽ ഇന്ന് അറിയപ്പെടുന്നു ഐസ് മെത്ത്, കല്ല്, പൊടി, കൽക്കണ്ടം, ഷാബു, ഗ്ലാസ്, ഷാർഡ്, ബ്ലൂ, സ്പീഡ് തുടങ്ങിയ പേരുകളിൽ ഇന്ന് വ്യാപാരം നടക്കുന്നു. ഗുളിക രൂപത്തിൽ, ക്രിസ്റ്റൽ രൂപത്തിൽ, വ്യത്യസ്ത നിറങ്ങളിൽ ലഭിക്കുന്ന വസ്തുവിനെയാണ് എക്സ്റ്റസി എന്ന് അറിയപ്പെടുന്നത്. മറ്റൊരു വകഭേദം മോളി എന്ന പേരിൽ അറിയപ്പെടുന്നു.

ലഹരി വസ്തുക്കൾ സ്ഥിരമായി ഉപയോഗിക്കുന്നവർ ഏറ്റവും കൂടുതൽ താൽപര്യം കാണിക്കുന്നത് MDMA യിലാണ്. ഉപയോഗിച്ചു തുടങ്ങിയാൽ മറ്റ് ലഹരി പദാർത്ഥങ്ങളേക്കാൾ പതിന്മടങ്ങ് അപകടകാരിയാണ്. അതിവേഗം നാഡീ ഞരമ്പുകളെ ഉത്തേജിപ്പിക്കുന്നു വെള്ളത്തിൽ പെട്ടെന്ന് അലിഞ്ഞു ചേരും. രുചിയും മണവും ഇല്ലാത്തതു കൊണ്ട് അറിയാതെ ഉപയോഗിക്കപ്പെടും. തുടക്കത്തിൽ ആനന്ദാനുഭൂതി ലഭിക്കുമെങ്കിലും പിന്നീട് ശരീരത്തെ തകർക്കുന്ന അവസ്ഥയിലേക്ക് എത്തിച്ചേരും. വൃക്ക, ഹൃദയം തുടങ്ങിയവയുടെ പ്രവർത്തനങ്ങളെ നേരിട്ട് ബാധിക്കും. ശരീരത്തിന്റെ താപനിലയും രക്ത സമ്മർദ്ദവും അസാധാരണമായി ഉയരുക വഴി ഹൃദയാഘാതം, സ്ട്രോക്ക് എന്നിവയും പെട്ടെന്ന് സംഭവിക്കാം. സ്ഥിരമായി ഉപയോഗിച്ചാൽ പത്തു വർഷത്തിനപ്പുറം ആയുസ്സ് ഉണ്ടാകില്ല. ആദ്യ ഉപയോഗത്തിൽ തന്നെ അടിമയാക്കാൻ ശേഷി ഉള്ളതാണ് ഈ ഡ്രഗ്.

ഒരു ഗ്രാം MDMA ഉപയോഗിച്ചാൽ 12–16 മണിക്കൂർ വരെ ലഹരി ഉണർവ് ലഭിക്കും. യാതൊരു ക്ഷീണവുമില്ലാതെ 16 മണിക്കൂർ വരെ നൃത്തം ചവിട്ടാൻ കഴിയും. അതിയായ ആഹ്ലാദവും, ചെയ്യുന്ന പ്രവർത്തികൾ വീണ്ടും വീണ്ടും ചെയ്യാനുള്ള തോന്നൽ ഉണ്ടാക്കുകയും ചെയ്യും. ക്രിസ്റ്റൽ രൂപത്തിലാണ് ഇത് കൂടുതലും ലഭ്യമാകുന്നത്. നിശാ പാർട്ടികളിലും മറ്റും തളരാതെ ദീർഘനേരം സജീവമായിരിക്കാനും, തുടർച്ചയായി ലൈംഗിക ബന്ധത്തിൽ ഏർപ്പെടുന്നതിനും സഹായിക്കുന്ന ലഹരി വസ്തുവാണ് ഇത്.

ഡി ജെ പാർട്ടികളിൽ പങ്കെടുക്കുന്ന പെൺകുട്ടികളെ മയക്കാനും അതുവഴി ലൈംഗിക ചൂഷണം നടത്തുന്നതിനും വേണ്ടി ഉപയോഗിക്കുന്നതു കൊണ്ട് ഇതിനെ *പാർട്ടി ഡ്രഗ്* എന്ന ഓമന പേരിലും അറിയപ്പെടുന്നു.

കുട്ടികളും, സ്ത്രീകളും ഇത് ഉപയോഗിക്കുന്നതിൽ പിന്നിലല്ല. മണവും രുചിയും ഇല്ലാത്ത ഈ വസ്തു ചിലപ്പോൾ ജ്യൂസിൽ കലക്കി കൊടുത്താണ് ഇതിൻറെ ഇരയാക്കുന്നത്. മയക്കു മരുന്ന് ചിലപ്പോൾ മൂക്കിലൂടെ ചിലർ ഉപയോഗിക്കാറുണ്ട്. പക്ഷേ ഇത് ശ്വാസകോശത്തെ പെട്ടെന്ന് തകരാറിലാക്കും. MDMA യുടെ ഉപയോഗം ചിലരിൽ അക്രമ വാസന വർദ്ധിപ്പിക്കും. തുടക്കത്തിൽ കൂടുതൽ ഊർജ്ജസ്വലത കൈ വരുമെങ്കിലും തുടർച്ചയായ ഉപയോഗം അവസാനിപ്പിക്കുന്നതിലൂടെ ഉത്കണ്ഠ,

ആത്മഹത്യ പ്രവണത, നിസ്സംഗത, വിഷാദം, തലവേദന തുടങ്ങിയ അവസ്ഥകളിലേക്ക് മാറും.

അമിതമായ ഉപയോഗം ആളെ മാറാ രോഗിയാക്കും. ചിലപ്പോൾ മാനസിക വൈകൃതങ്ങൾ കാണിച്ച് ആളുകളെ കൊല്ലാനുള്ള മനസ്സു പോലും ഉണ്ടാകും. ഗുണ്ടാ സംഘങ്ങളെ വളർത്തിക്കൊണ്ടു വരുന്നത് ഈ രീതി അവലംബിച്ചാണ്. മെത്ത് ആംഫറ്റമൈൻ ഉപയോഗിക്കുന്നവരെ പെട്ടെന്ന് തിരിച്ചറിയാൻ കഴിയും. അവരുടെ പല്ലുകളെ ശ്രദ്ധിച്ചാൽ മതി. പൊതുവേ പല്ലുകൾ കേടു വന്ന് നശിക്കുന്നതായി കാണാം. ഈ അവസ്ഥയെയാണ് 'മെത്ത് മൗത്ത്' എന്നറിയപ്പെടുന്നത്.

ടാറ്റൂ ചെയ്യുന്ന സ്ഥാപനങ്ങൾ വഴിയും, ചില മാളുകൾ കേന്ദ്രീകരിച്ചും ഈ മയക്കു മരുന്ന് വ്യാപാരം നടക്കുന്നുണ്ടെന്ന് എക്സൈസ് അധികൃതർ തന്നെ വിലയിരുത്തുന്നുണ്ട്. ഇന്ത്യൻ വിപണിയിൽ MDMA ക്ക് ലക്ഷങ്ങൾ ആണ് മതിപ്പു വില. രാജ്യാന്തര വിപണിയിൽ കോടികളും.

നമ്മുടെ യുവ തലമുറ ഈ കുരുക്കിൽ വൻ തോതിൽ വീണു കൊണ്ടിരിക്കുകയാണ്. കേരളത്തിൽ ഇക്കൊല്ലം പതിനേഴായിരത്തോളം ഡ്രഗ് കേസുകളാണ് റിപ്പോർട്ട് ചെയ്തിട്ടുള്ളത്. മനോരമയിൽ കണ്ട ഒരു റിപ്പോർട്ടിൽ പറയുന്നത് 2025 ഓടു കൂടി ഏറ്റവും കൂടുതൽ മരണം നടക്കുന്നത് MDMA വഴിയായിരിക്കും. അതും 25 35 ഏജ് ഗ്രൂപ്പിൽ.

**ഡ്രഗ് കേസ് നിയമങ്ങളും ശിക്ഷകളും**

ഡ്രഗ് കേസുകളുടെ ശിക്ഷകളെ പറ്റിയും ഒരു അറിവ് ഉണ്ടായിരിക്കുന്നത് നല്ലതാണ്. ലഹരി വസ്തുക്കൾ വിൽക്കുന്നതും, ഉണ്ടാക്കുന്നതും, കൈവശം വയ്ക്കുന്നതും, ഉപയോഗിക്കുന്നതും കുറ്റകരമാണ്. ഇതിന് ആധാരമായിട്ടുള്ളത് NDPS Act 1985 (National Drugs and Psychotropic Substance Act 1985) ആണ്. ഡ്രഗ് കേസുകൾ പിടിക്കപ്പെട്ടാൽ ഒരു വർഷം മുതൽ 20 വർഷം വരെ കഠിന തടവ് ശിക്ഷ കിട്ടും. കൂടാതെ 2 ലക്ഷം രൂപ വരെ പിഴയും അടക്കേണ്ടി വരും.

NDPS Act ഏറ്റവും ഒടുവിൽ 2014 ലാണ് അവസാന ഭേദഗതി വരുത്തിയിട്ടുള്ളത്. അതിൻ പ്രകാരം 6 ഡ്രഗ്സിനെ ENDS (Essential Narcotic Drugs) ൻറെ പരി ധിയിൽ വരുത്തിയിട്ടുണ്ട്.

മോർഫിൻ, ഫെന്റാനിൽ, മെത്തഡോൺ, ഓക്സികോഡോൺ, കൊഡെയ്ൻ, ഹൈഡ്രോകൊ ഡോൺ ഇവ വേദന സംഹാരിയായി ഡ്രഗ്സ് കൺട്രോളറുടെ അനുമതിയോടെ അംഗീകൃത മെഡിക്കൽ ഏജൻസികൾ വഴി വിതരണം ചെയ്യാം. ഇന്ത്യയിലെ ഡ്രഗ്സ് നിയന്ത്രണ ബോർഡ് ആണ് NCB (Narcotics Control Bureau).

ഭാരതത്തിലെ പരമോന്നത Apex Coordination and Intelligence Organisation ആണിത്.

ലഹരി വിരുദ്ധ ബോധവൽക്കരണത്തിനായി എല്ലാ വർഷവും 'ജൂൺ 26' അന്താരാഷ്ട്ര ലഹരി വിരുദ്ധ ദിനമായി ആചരിക്കാറുണ്ട്.

**ലഹരി വസ്തുക്കളിൽ നിന്നും മോചനം നേടാം**

അല്പം പ്രയാസകരമായ, വിഷമകരമായ ഒരു കാര്യമാണ് ലഹരിയിൽ നിന്നും ഒരാളെ തിരിച്ചുകൊണ്ടു വരിക എന്നത്. എന്നാലും പലവിധമായ പ്രക്രിയകളിൽ കൂടി തിരിച്ചു കൊണ്ടു വരാം എന്നാണ് വിദഗ്ധരുടെ അഭിപ്രായം. കുടുംബ ബന്ധങ്ങളിൽ മാറ്റം വരുത്തുക എന്നതാണ് പ്രധാനം. ലഹരിക്ക് അടിമപ്പെട്ടവരെ എഴുതിത്തള്ളരുത്. കൂട്ടായ സ്നേഹ പെരുമാറ്റങ്ങളിലൂടെ തിരിച്ചു കൊണ്ടുവരാം. ജീവിതത്തെ ആനന്ദകരമാക്കുക, മാനസിക പ്രശ്നങ്ങൾക്ക് സഹായം തേടുക, റിസ്ക് ഫാക്ടേഴ്സ് വിലയിരുത്തുക, സമ പ്രായക്കാരായ നല്ല കൂട്ടുകാരുമായി വിനോദത്തിൽ ഏർപ്പെടാനുള്ള സാഹചര്യം ഉണ്ടാക്കുക, നല്ല കൗൺസിലിങ്ങിന് വിധേയനാക്കുക, ജീവിതം നല്ല രീതിയിൽ ബാലൻസ് ചെയ്യുക, നല്ല ഡോക്ടർമാർ വഴി സാധ്യമായ തെറാപ്പികൾ ചെയ്യുക, വീടുകളിൽ പ്രാർത്ഥനാപൂർവ്വമായ അന്തരീക്ഷങ്ങൾ ഉണ്ടാക്കുക. കുട്ടികളിൽ പ്രത്യേകം ശ്രദ്ധയുണ്ടാകണം. ലഹരി എന്ന മഹാ വിപത്തിനെ, ചെറുക്കാൻ നമുക്കെല്ലാവർക്കും കൈ കോർത്ത് ഒറ്റക്കെട്ടായി പ്രവർത്തി ക്കണം.

**ഐടി**

കുട്ടികളിൽ ഇന്നു സാധാരണ കാണുന്ന ഒരു ലഹരിയാണ് അല്ലെങ്കിൽ കമ്പമാണ് മൊബൈൽ ഫോൺ ലഹരി. മൊബൈൽ ഫോണിന്റെ പ്രയോജനങ്ങൾ എന്തൊക്കെയാണെന്ന് എല്ലാവർക്കും അറിയാം. ഇന്ന് ലോകത്തെ മുഴുവൻ നിയന്ത്രിക്കാൻ മൊബൈൽ ഫോൺ വഴി കഴിയും. ഗുണങ്ങൾ ഏറെയുണ്ട്. അതിനേക്കാൾ ദോഷവും. കുട്ടികൾക്ക് പഠിക്കാൻ ഇന്ന് മൊബൈൽ ഫോൺ വേണം. അത് ഉപയോഗിക്കുന്ന കുട്ടികളിൽ അധ്യാപകർക്കും, മാതാപിതാക്കൾക്കും നിരന്തര ശ്രദ്ധ ഉണ്ടായി രിക്കണം. കുട്ടികൾ അതിന് അഡിക്ട് ആകാതെ നോക്കണം. മൊബൈൽ ലഹരിയെ ഒരു പോസിറ്റീവ് ലഹരി ആക്കണം. വായനാ ശീലം പണ്ടൊരു ലഹരി ആയിരുന്നു. ഇന്ന് ഗണ്യമായി ഈ ശീലം കുറഞ്ഞു വരുന്നു

പത്ര വായനാ ശീലം കൃത്യമായ ഒരു ലഹരിയായി വളർത്തണം. അതു പോലെ പ്രാർത്ഥനാ ശീലവും.

എന്റെ ചെറുപ്പത്തിൽ വളർത്തിയെടുത്ത ഒരു ലഹരിയെപ്പറ്റി സന്ദർഭോചിതമായി ഒന്ന് പ്രതിപാദിക്കുകയാണ്. ഹൈസ്കൂൾ- കോളേജ് വിദ്യാഭ്യാസ കാലത്ത് ബാലജന സഖ്യത്തിൽ നിന്നും കിട്ടിയ ഒരു ഗൈഡൻസ് ആണ് ഡയറി എഴുതുക എന്ന ശീലം.

ഞാൻ 1978 മുതൽ ഡയറി എഴുതാൻ തുടങ്ങി. ഇന്നും ആ ശീലം തുടരുന്നു. എന്റെ അലമാരയിൽ ഏതാണ്ട് 45 ഓളം ഡയറികൾ ഉണ്ട്. എന്റെ ജീവിതത്തിലെ പ്രധാന കാര്യങ്ങൾ മാത്രമല്ല ചുറ്റുപാടിലുള്ള കാര്യങ്ങളും ഞാൻ എഴുതി വയ്ക്കും. പിൽക്കാലങ്ങളിൽ ഈ ഡയറി ക്കുറിപ്പുകൾ എനിക്ക് ഒരുപാട് പ്രയോജനം തന്നിട്ടുണ്ട്. ജോലിയുള്ളവർ ജോലി ഒരു സൈഡ് ബിസിനസായി കാണരുത്. ഡെഡിക്കേഷൻ വേണം. ആസ്വദിക്കണം. ഒരു ലഹരി ആക്കണം.

നല്ല കൂട്ടു കെട്ടുകൾ ഉണ്ടാക്കുന്ന കാര്യത്തിൽ ഓരോരുത്തരും സെലക്ടീവ് ആകണം. കുട്ടികൾ പഠനം ഒരു ലഹരിയായി മാറ്റണം. ആത്മീയ കാര്യങ്ങളിൽ താൽപര്യം പ്രകടിപ്പിക്കുന്ന ചില ആളുകളുണ്ട്. അവർക്ക് പല തരത്തിലും മറ്റുള്ളവരെ സ്വാധീനിക്കാൻ സാധിക്കും.

**ജീവിതം ആകണം ലഹരി.**

നെഗറ്റീവ് ലഹരിക്കെതിരെ നോ പറയാൻ ഉള്ള ചങ്കൂറ്റം വളർത്തിയെടുക്കണം. വീടുകളാണ് അടിസ്ഥാന കളരി. കുട്ടികളുടെ പ്രശ്നങ്ങൾ മാതാപിതാക്കളാണ് തിരിച്ചറിയേണ്ടതും പരിഹാരം കാണേണ്ടതും. നൈമിഷിക ലഹരിയുടെ ദോഷങ്ങൾ അവർക്ക് ബോധ്യമാവണം. ഈ രീതിയിൽ ഭവനങ്ങൾ രൂപാന്തരപ്പെടണം.





# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

**Sahodaran (Brother) 2023-24**
**26-Feb-24 to 20-Mar-24**

| | |
|---|---|
| Educational Aid | 14,27,825.00 |
| Housing Aid | 3,15,000.00 |
| Marriage Aid | 6,10,000.00 |
| Medical Aid | 32,88,751.00 |
| SPECIAL AID | 97,700.00 |
| Grand Total | 62,39,276.00 |

[illegible]

**26 January 2024 to 26February 2024**

2234 kunjavarachen [Joseph Abraham] NY USA
2235 N Joby N Jersy Tiruvalla Vallamkulam
2236 Issac P George[Bobby} & Chandini Philip George Kizhakemuri, Devalokam
2237 Fr.N K Ittanpillai FL USA
2238 T.G Varghese Dubai
2239 YMCA Abu Dhabi
2240 Vicar Sleeba Church, Pathamuttom
2241 Mother Sofia St Mary's Convent, Kozhimala, Othera
2242 H.G Kuriakose Mar Clemis Metropolitan Diocese Of Thumpamon, Basil Aramana
2243. Robin Mathew Arayan Pirambil, Thiruvall
2244 St.Peters & St.pauls Orthodox Valiyapally Kunchy
2245. H G Dr.Mathew Mar Thomothios Metropolitan, Menorah Orthodox Centre Vemony P o Chegannur
2246. St.Thomas Orthodox Church Kangazha
2247. St.Thomas Orthodox Church, [Puthenpally}, Kumarakom
2248. Murani Mar Yacob Burdhana Orthodox Church, Mallappally Pathanamthitta
2249 Thomas Varghese Bhilwara Rajasthan
2250. St.Marys Orthodox Church Bhilwara Rajasthan
2251. Fr.Boby Peter Chathamangalam Calicut
2252 Babykutty Mathai Areekara Ernakulam
2253. SNEHA BHAVAN VELLORE Tamil Nadu
2254 Mathew Thomas Mulayinkal
2255 Jincysuni Pampady
2256 Mathew T M
2257 Fr Mathew Nedumparampil
2258 Jacob Mathew National Air Cargo West Wing Dubai
2259 John Geevarghese Stephen Murianickal Veloor
2260 Ajith Samuel Kudassanad, Pandalam
2261 Mathew George Kavil Chungathara
2262 Santo jacob Koshy
2263 Aniyan Mathew Mattamel Kandanad Ernakulam
2264 Vinu Kuriakose
2265 Shiju k Oommen

## Malankara Orthodox Syrian Church

**Address:**
Baselios Marthoma Mathews III,
Catholicate Aramana Devalokam,
Kottayam-686004 Kerala, India

***ACCOUNT DETAILS:***
*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

Catholicate Aramana,
Devalokam P.O.(Via.)
Muttambalam,
Kottayam-686004.
Kerala India
Tel no 0481 2578500, 2578499
*Email:*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in

**സംഭാവനയായി പണം അക്കൗണ്ടിലേക്ക് ട്രാൻസ്ഫർ ചെയ്യുന്നവർ 9074925272 എന്ന വാട്ട്സപ് നമ്പറിലേക്ക് അഡ്രസ്സ് അയയ്ക്കുക.**

For Favours Received



**A.V. Kuruvilla & Family**

## For Favours Received




Joseph Bindu Chacko

## നിയമിതനായി



പ. ബസേലിയോസ് മാർ ത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സ്മരണാർത്ഥം ആരംഭിച്ച സഹോദരൻ പദ്ധതിയുടെ ഡയറക്ടറായി യാക്കോബ് തോമസ് റമ്പാനെ പ. കാതോലിക്കാ ബാവാ നിയമിച്ചു. ദേവലോകം അരമന മാനേജരായ റമ്പാച്ചൻ അടിമാലി സെ. മേരീസ് ഇടവകാംഗവും കണ്ടനാട് മാർ ഔഗേൻ ആശ്രമാംഗവുമാണ്.




ഡോ. സിബി തരകൻ

3

Youth Junction

# യുവാക്കളിലെ തൊഴിലില്ലായ്മ : വെല്ലുവിളികളും സാദ്ധ്യതകളും

യുവാക്കൾക്കിടയിലെ തൊഴിലില്ലായ്മ ആഗോളതലത്തിൽത്തന്നെ ഒരു പ്രധാന പ്രശ്നമാണ്. നല്ല തൊഴിൽ നേടുന്നതിന് നിരവധി തടസ്സങ്ങൾ യുവാക്കൾക്ക് നേരിടേണ്ടിവരുന്നു. തൊഴിൽ വിപണി എപ്പോഴും ചലനാത്മകമാണ് (dynamic); വിവര സാങ്കേതികവിദ്യ ദിനം പ്രതി വളർന്നുകൊണ്ടിരിക്കുന്ന സാഹചര്യത്തിൽ പ്രത്യേകിച്ചും.

പരമ്പരാഗതമായ പഠന വിഷയങ്ങളും അധ്യയനരീതികളും പിന്തുടരുന്ന യുവതീയുവാക്കൾ ഒരു രാവണൻ കോട്ടയ്ക്കുള്ളിലാണ്; പുറത്തുവരണമെന്നു ആഗ്രഹിച്ചാൽപോലും സാധിക്കാത്ത അവസ്ഥ.

**തൊഴിൽ കണ്ടെത്തുന്നതിലെ വെല്ലുവിളികൾ എന്തൊക്കെ?**

യുവാക്കൾ നേരിടേണ്ടിവരുന്ന പ്രധാനപ്പെട്ട ഒരു വെല്ലുവിളി, ഈ രംഗത്തെ കടുത്ത മത്സരമാണ്. വിദ്യാസമ്പന്നരായ യുവാക്കൾ ഏറെയുണ്ട്. അതുകൊണ്ടുതന്നെ മത്സരം സ്വാഭാവികവുമാണ്. മറ്റൊന്നുള്ളത്, തൊഴിൽ നൈപുണ്യത്തിന്റെ കുറവാണ്. നൈപുണ്യം കുറവുള്ളവർക്ക് പഠനം കഴിഞ്ഞാലുടനെ ലഭിക്കാവുന്ന ജോലികൾ പരിമിതമാണ്. പ്രത്യക്ഷത്തിൽ വിപരീതമായിത്തോന്നാവുന്ന ഒരവസ്ഥയാണിത്; ഒരു തൊഴിൽ ആദ്യമായി കിട്ടണമെങ്കിൽ തൊഴിൽ പരിചയം വേണമെന്നുള്ള വിരോധാഭാസം. പല തൊഴിലന്വേഷകരും ഇത്തരം സാഹചര്യങ്ങളിലാണ് കുടുങ്ങിയിരിക്കുന്നത്. തൊഴിൽ ചെയ്യാതെ തൊഴിൽ പരിചയം നേടാൻ കഴിയില്ലെങ്കിലും തൊഴിൽ വേണമെങ്കിൽ തൊഴിൽ പരിചയം വേണമെന്ന അവസ്ഥ. ഈ തടസ്സം നിരാശയിലേക്കും ഉത്സാഹമില്ലായ്മയിലേക്കും നയിക്കുന്നു.

**മത്സരാധിഷ്ഠിത തൊഴിൽ വിപണിയിൽ, തുഴഞ്ഞു മുന്നേറണം :** അക്കാദമിക് യോഗ്യതകളും പ്രായോഗിക വൈദഗ്ധ്യവുമുള്ള ഉദ്യോഗാർത്ഥികളെയാണ് തൊഴിലുടമകൾക്ക് ആവശ്യം.

മത്സര പരീക്ഷകളും ഗ്രൂപ്പ് ചർച്ചയും മുഖാമുഖ ചർച്ചയു (interview) മെല്ലാം മത്സരാധിഷ്ഠിത തൊഴിൽ വിപണിയിൽ ആവശ്യമായി വരുന്നു. ഏറ്റവും കഴിവുള്ള ഉദ്യോഗാർത്ഥിയെ കണ്ടെത്തുന്നതിന് ഇത് സഹായിക്കുന്നു. യുവാക്കളായ തൊഴിലന്വേഷകർ സമപ്രായക്കാരായ മറ്റുയുവാക്കളിൽനിന്ന് എപ്രകാരം വേറിട്ടുനിൽക്കുന്നു എന്നത് പ്രധാനമാണ്. മറ്റുള്ളവർക്കില്ലാത്ത കഴിവുകളും (skills) മനോഭാവവും (attitude) തൊഴിലന്വേഷകൻ ബോധ്യപ്പെടുത്തേണ്ടിയിരിക്കുന്നു.

എന്നിരുന്നാൽത്തന്നെയും, അതിവേഗം വികസിക്കുന്ന വ്യവസായങ്ങളുടെയും ബിസിനസ് സംപ്രദായങ്ങളുടേയും സ്വഭാവത്തോട് ഉദ്യോഗാർഥി പൊരുത്തപ്പെടേണ്ടതും ആവശ്യമാണ്. നേടിയ അറിവുകളും ആർജിച്ച നൈപുണ്യങ്ങളും കാലഹരണപ്പെടുന്ന സാഹചര്യങ്ങളിൽ, തുടർച്ചയായ പരിശീലനവും നൈപുണ്യവികസനവും ആവശ്യമായി വരുന്നു. ഇത് തൊഴിലന്വേഷണത്തിന്റെ സങ്കീർണ്ണത വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

നൈപുണ്യ വികസനം വളരെ പ്രധാനമാണ്; ആശയവിനിമയം(communication), പ്രശ്നപരിഹാരം(problem solving), ഡിജിറ്റൽ സാക്ഷരത (digital literacy) തുടങ്ങിയ പ്രായോഗിക കഴിവുകളുടെ പ്രാധാന്യം തൊഴിലുടമകൾ ഇക്കാലത്തു ഊന്നിപ്പറയുന്നുണ്ട്.

എങ്കിലും, ഗുണനിലവാരമുള്ള നൈപുണ്യ വികസനത്തിന് അവസരങ്ങൾ കുറവാണ്. തൊഴിലിനു ആവശ്യമുള്ള നൈപുണ്യങ്ങൾ വികസിപ്പിക്കാനാവാതെ നമ്മൾ തൊഴിലില്ലായ്മയുടെ ചാക്രിക സ്വഭാവം നിലനിർത്തിക്കൊണ്ടിരിക്കുന്നു. തൊഴിലുടമകളുടെ ആവശ്യകതകൾ നിറവേറ്റുന്നതിൽ നമ്മൾ പരാജയപ്പെടുന്നു. തൊഴിലിനായി ബിജിമോൾ നടത്തിയ പോരാട്ടം ശ്രദ്ധേയമാണ്. നഗരത്തിലെ പ്രശസ്തമായ കോളേജിൽനിന്ന് ബികോം ബിരുദവും കമ്പ്യൂട്ടർ ആപ്ലിക്കേഷനിൽ ഡിപ്ലോമയും കരസ്ഥമാക്കി.

എംകോമിനു ചേരണമെന്നുണ്ടായിരുന്നു. വീട്ടിലെ സാഹചര്യങ്ങൾ അനുകൂലമായിരുന്നില്ല. അതുകൊണ്ടു ഒരു ജോലികിട്ടിയാൽ കൊള്ളാമെന്നു അവൾ ആഗ്രഹിച്ചു. എണ്ണിയാലൊടുങ്ങാത്ത അപേക്ഷകൾ അയച്ചെങ്കിലും, ഫലം അനുകൂലമായിരുന്നില്ല.

തൊഴിൽ വിപണിയിലെ കടുത്ത മത്സരമാണ് ജോലിക്കു തടസ്സമായത്. 'താങ്കളേക്കാൾ യോഗ്യതയുള്ള അപേക്ഷകർ ഉണ്ടായിരുന്നെന്നും ആശംസകൾ നേരുന്നു' എന്നും എഴുതിയ മറുപടികൾ അവളെ വേദനിപ്പിച്ചു. ഒരു കരിയർ കൗൺസിലറുമായി സംസാരിച്ചപ്പോഴാണ് തൊഴിൽ രംഗത്തുവേണ്ട അധിക നൈപുണ്യങ്ങളെക്കുറിച്ചു മനസ്സിലാക്കിയത്.ഡിജിറ്റൽ മാർക്കറ്റിംഗിന്റെ സാധ്യതകൾ മനസ്സിലാക്കിയ ബിജിമോൾ, ആ മേഖലയിൽ കഴിവുകൾ വർദ്ധിപ്പിക്കുന്നതിനായി ഒരു ഓൺലൈൻകോഴ്സിൽ ചേർന്നു. പരിശീലനം പൂർത്തിയാക്കിയപ്പോൾത്തന്നെ ആഗ്രഹിച്ച കമ്പനിയിൽ ജോലി നേടാൻ സാധിച്ചു.യുവാക്കളുടെ തൊഴിലില്ലായ്മ പരിഹരിക്കുന്നതിന് സമഗ്രമായ സമീപനങ്ങൾ ആവശ്യമാണ്. നൈപുണ്യ വർദ്ധനയ്ക്ക് മുൻഗണന നൽകണം ; അനുകൂലമായ തൊഴിൽ വിപണി പരിപോഷിപ്പിക്കണം. ആജീവനാന്ത പഠനവും പരിശീലനവും പ്രോത്സാഹിപ്പിക്കുന്നത്, തടസ്സങ്ങളെ അതിജീവിക്കാനും പ്രൊഫഷണൽ യാത്രകളിൽ അവരെ ധൈര്യപ്പെടുത്താനും സഹായിക്കും. ○




## ഫാ. ആൻഡ്രൂസ് ജോസഫ് ഐക്കരമറ്റത്തിൽ

1 ഗഗൻയാൻ യാത്രാ സംഘത്തിലേക്ക് പരിഗണിക്കപ്പെട്ട മലയാളിയുടെ പേരെന്ത്
2. യോസേഫ്, മോശ, അബ്ശാലോം, എസ്തേർ എന്നിവരെ പൊതുവായി ബാധിക്കുന്ന ഒരു വിശേഷണം .
3. 'കാതോലിക്കേറ്റിന്റെ നിധി' എന്ന് പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി ആരുടെ കബറിടത്തെ കുറിച്ചാണ് പ്രതിപാദിച്ചത്
4. ബെത്സയിദയിൽ നിന്നുള്ള കർതൃശിഷ്യന്മാർ ആരെല്ലമാണ്
5. മലങ്കര സഭാ ഭരണഘടന ഏറ്റവും ഒടുവിൽ ഭേദഗതി ചെയ്തത് ഏത് വർഷമാണ്.
6 മലയാള ഭാഷയുടെ ആധുനിക കവിത്രയം ആരെല്ലമാണ്
7. 'നിന്നു മഹിമയോടാ രാജകുമാരി'എന്ന വരികൾ ആൺകുട്ടികളുടെ മാമോദീസായിൽ ചൊല്ലാറുണ്ടോ.
8 പൗലോസ് ആരുടെ പാഠശാലയിലാണ് രണ്ട് സംവൽസരത്തോളം ദിനംപ്രതി സംവാദിച്ചു പോന്നത്
9. മലങ്കര സഭയിലെ രണ്ട് മേൽപട്ടക്കാരുടെ ഓർമ്മ മറാനായ പെരുന്നാളുകളിൽ ആണ് നടത്തപ്പെടുന്നത്. ഏതൊക്കെയാണ് പെരുന്നാളുകൾ. ആരൊക്കെയാണ് പിതാക്കന്മാർ.
10 2024 ഫെബ്രുവരി 25നു കോട്ടയത്ത് നടന്ന മാർത്തോമൻ പൈതൃക സമ്മേളനത്തിൽ പങ്കെടുത്ത എത്യോപ്യൻ ഓർത്തഡോക്സ് സഭ പ്രതിനിധി ആര്
11. 'കൂട്ടായ് നിൻ സ്ലീബ ഭീകരമാം കടവതിലാർന്നു... ' എന്ന ഗീതം ഏതൊക്കെ ശവസംസ്കാരത്തിൽ ഉപയോഗിക്കുന്നു
12 'എട്ടാമത്തെ മോതിരം 'ആരുടെ ആത്മകഥയാണ്.
13 ശവപ്പെട്ടിയിൽ അടക്കം ചെയ്തതായി വേദപുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുള്ള ഏറ്റവും പ്രായം കൂടിയ വ്യക്തി ആരാണ്
14 'മോശയുടെ ജീവിതം'. (Life of Moses) ഏത് സഭാപിതാവാണ് രചിച്ചത് .
15. ക്രിസ്തുയേശുവിങ്കലുള്ള വിശ്വാസത്താൽ , തിമോഥെയോസിനെ രക്ഷയ്ക്ക് ജ്ഞാനിയാക്കിയത് എന്താണ്

---

*(ശരിയുത്തരം അയയ്ക്കുന്നവരിൽ തെരഞ്ഞെടുക്കപ്പെട്ട 4 പേർക്ക് സമ്മാനം നല്കുന്നതാണ് ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി 2024 ഏപ്രിൽ 27) ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം: എഡിറ്റർ, മലങ്കരസഭ മാസിക, കാതോലിക്കേറ്റ് അരമന, ദേവലോകം പി.ഓ., മുട്ടമ്പലം 686004, 0481-2573234, 9961027070*

# 47-ാമത് ഓർമ്മ

(01-04-1977)



## FR. DR. C.T. EAPEN

**Founder**
**Dr. C.T. Eapen Trust,**
**Dr. C.T. Eapen Memorial R.H.S.**
**'Star of the East': an ecumenical journal dealing specially with the oriental and eastern Orthodox Churches.**

പ്രശസ്ത വിദ്യാഭ്യാസ വിചക്ഷണനും എക്യുമെനിക്കൽ വക്താവും വേദശാസ്ത്രജ്ഞനും എഴുത്തുകാരനും ദാർശനികനു മായ ഫാ. ഡോ. സി.റ്റി. ഈപ്പൻ. അടൂർ നെല്ലിമൂട്ടിൽ ചാവടിയിൽ തോമസ് മുതലാളിയുടെയും ഏലിയാമ്മയുടെയും മകനായി 1895 മാർച്ച് 25–ന് ജനനം. തിരുവല്ല എം.ജി.എം. ഹൈസ്കൂൾ, സെറാമ്പൂർ കോളേജ്, അമേരിക്കയിലെ ജനറൽ തിയോളജിക്കൽ സെമിനാരി, ചിക്കാഗോ സർവകലാശാല, ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി എന്നിവടങ്ങളിൽ പഠിച്ചു MA, STM, PhD ബിരുദങ്ങൾ കരസ്ഥമാക്കി. മെത്രാൻ സ്ഥാനത്തേക്ക് തിരഞ്ഞെടുത്തു എങ്കിലും സ്വയം പിന്മാറി. ഗ്രാമീണ ജനതയുടെ സാമൂഹിക സാംസ്കാരിക വിദ്യാഭ്യാസ മുന്നേറ്റം ലക്ഷ്യമാക്കി ശാസ്താംകോട്ട കായലിന്റെ പ്രശാന്തമായ തീരത്തു റെസിഡൻഷ്യൽ ഹൈസ്കൂൾ ആരംഭിച്ചു പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. മലങ്കര ഓർത്തഡോക്സ് സഭ മാനേജിംഗ് കമ്മിറ്റി അംഗം, കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രൊഫസർ, ഇന്റർ ചർച്ച് റിലേഷൻസ് കമ്മിറ്റി അംഗം എന്നീ നിലകളിൽ പ്രവർത്തിച്ചു. പത്തനാപുരം മൗണ്ട് താബോർ ദയറാ, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് എന്നീ സ്ഥാപനങ്ങളുടെ പ്രവർത്തനത്തിൽ നിർണായക പങ്കാളിത്തം വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ചു 1954 ൽ ഇവാൻസ്റ്റണിൽ നടന്ന WCC അസംബ്ലിയിലും 1963 ലെ രണ്ടാം വത്തിക്കാൻ കൗൺസിലിൽ നിരീക്ഷകനായും പങ്കെടുത്തു. യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങൾക്ക് മാർഗം പകർന്ന ഫാ. ഡോ. റ്റി.സി. ഈപ്പൻ ഓർത്തഡോക്സ് സ്റ്റുഡന്റ്സ് കോൺഫറൻസിന്റെ പ്രഥമ ജനറൽ സെക്രട്ടറി ആയിരുന്നു. ഭാരതത്തിലും വിദേശത്തുമായി വിവിധ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും സർവകലാശാലകളിലും വിസിറ്റിംഗ് പ്രൊഫസറായും സേവനം അനുഷ്ഠിച്ചു. ഓറിയന്റൽ–ബൈസന്റൈൻ ഓർത്തഡോക്സ് സഭകളുടെ സഹോദര സംഭാഷണങ്ങൾക്ക് മുഖ്യ നേതൃത്വം നൽകി.

**Fr. Dr. C.T. Eapen Trust, Sasthamkotta**

Baselios Mathews II College of Engineering, Sasthamcotta, Kollam
Dr C.T. Eapen Memorial Higher Secondary School Sasthamcotta, Kollam
Dr C.T. Eapen Memorial Residential High School, Sasthamcotta, Kollam
Dr C.T. Eapen Memorial Vocational Higher Secondary School, Adoor, Kollam
St. Thomas High School, Sasthamcotta
St. Basil Bible School, Sasthamcotta





**ഫാ. യാക്കോബ് റമ്പാൻ**

*മാനേജർ, ദേവലോകം അരമന*


# വിശ്വാസത്തിന്റെ മാതൃകയായ യിസ്രായേൽ പെൺകുട്ടി

കുഷ്ഠരോഗിയായ നയമാന്റെ സൗഖ്യത്തെക്കുറിച്ച് 2 രാജാക്കന്മാർ 5 ഠം അധ്യായത്തിൽ പ്രതിപാദിച്ചിരിക്കുന്നു. 'അരാം രാജാവിന്റെ സൈന്യാധിപനായ നയമാൻ പരാക്രമശാലി ആയിരുന്നു എങ്കിലും കുഷ്ഠരോഗി ആയിരുന്നു' (2 രാജാ. 5:1). ഒരു വ്യക്തിക്ക് കുഷ്ഠരോഗം വന്നാലുള്ള അവസ്ഥ ദയനീയമായിരുന്നു. അടുത്ത കാലത്ത് നമ്മുടെ നാട്ടിൽ ഉണ്ടായ കോവിഡ് 19 ന്റെ തുടക്കത്തിലെ അവസ്ഥയായിരുന്നു ആ കാലത്ത് ഒരുവന് കുഷ്ഠരോഗം വരുമ്പോൾ ഉണ്ടായിരുന്നത്. ആരാം രാജാവിന്റെ സൈന്യാധിപൻ എന്ന നിലയിൽ പ്രശസ്തനും പ്രഗത്ഭനും ആയിരുന്നു നയമാൻ. അവൻ നയിക്കുന്ന യുദ്ധങ്ങൾ എല്ലാം വിജയിച്ചിരുന്നു. അതുകൊണ്ട് തന്നെ രാജാവ് അവനെ ഉന്നതസ്ഥാനം നൽകി ആദരിച്ചു. എത്ര ഉന്നതാണെങ്കിലും കുഷ്ഠരോഗം വന്നാൽ അവന്റെ അവസ്ഥ ദയനീയമാണ്. വീടിന് പുറത്ത് ഒറ്റക്കു കഴിയണം. ആരുടെയും സംരക്ഷണമോ പരിചരണമോ സാന്നിധ്യമോ ഉണ്ടാവുകയില്ല. ശരീരത്തിലെ അവയവങ്ങൾ ഓരോന്നും പഴുത്ത് മുറിഞ്ഞു പോകുന്ന അവസ്ഥ. ശാരീരികമായും മാനസീകമായും തളർത്തുന്ന രോഗമാണ് കുഷ്ഠരോഗം. ഈ രോഗത്തിന്റെ ലക്ഷണങ്ങൾ ശരീരത്തിൽ കണ്ടു തുടങ്ങിയപ്പോൾ നയമാനും അവന്റെ ഭാര്യയും വേദനിച്ചു. അവർ അനുഭവിക്കുന്ന മാനസീകമായ വേദനയുടെ ആഴം മനസ്സിലാക്കാവുന്നതേ ഉള്ളൂ. നാളെ ഈ രോഗത്തെക്കുറിച്ച് എല്ലാവരും അറിയും. ഇതുവരെ ഉണ്ടായിരുന്ന സ്ഥാനങ്ങൾ എല്ലാം നഷ്ടപ്പെടും. ഇതുവരെ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്ന എല്ലാവരാലും തള്ളപ്പെടും. ഒരു മൃഗത്തിനു കിട്ടുന്ന പരിഗണനപോലും ലഭിക്കാത്ത സാഹചര്യമുണ്ടാകും. ക്രമേണ ശരീരം വ്രണം നിറഞ്ഞ് വികൃതമാകും. ഈ ഒരവസ്ഥയെക്കുറിച്ച് ചിന്തിച്ച് നിരാശനും ക്ഷീണിതനുമായി നയമാനും കുടുംബവും കഴിയുന്നു.

പേരുപോലും പറയാത്ത ഒരു പെൺകുട്ടി നയമാന്റെ ഭാര്യക്ക് ശുശ്രൂഷ ചെയ്തിരുന്നു. യിസ്രായേലിനോട് യുദ്ധം ചെയ്തു ആ നാട്ടിൽ നിന്നും നയമാൻ പിടിച്ചു കൊണ്ടുവന്ന ആ പെൺകുട്ടി സത്യദൈവത്തിൽ അടിയുറച്ച് വിശ്വസിച്ച ഒരു കുടുംബത്തിലെ അംഗമായിരുന്നു എന്ന് മനസ്സിലാക്കാൻ സാധിക്കും. ഒരുപക്ഷേ നയമാൻ നയിച്ച യുദ്ധത്തിൽ അവളുടെ മാതാപിതാക്കൾ പട്ടുപോയിരിക്കാം. എല്ലാം സന്തോഷങ്ങളോടും കൂടി ജീവിച്ച അവളുടെ മാതാപിതാക്കളും കുടുംബാംഗങ്ങളും നഷ്ടപ്പെട്ട അനാഥയായതുകൊണ്ട് നയമാൻ അവളെ യുദ്ധതടവുകാരിയായി കൊണ്ടുവന്ന് സ്വന്തം വീട്ടിൽ ജോലിക്കാരി ആയി നിയമിച്ചു. കളിച്ചുപഠിച്ച് സന്തോഷിക്കേണ്ട ബാല്യമുണ്ടായിരുന്ന ആ പെൺകുട്ടിക്ക് എല്ലാം നഷ്ടമായി. അവളുടെ മാതാപിതാക്കളും സന്തോഷവും എല്ലാം നഷ്ടപ്പെട്ടു. അതിന് കാരണക്കാരൻ നയമാനാണ്. ഇന്നവൾ അന്യദേശത്ത് അന്യമതവിശ്വാസിയായ സൈന്യാധിപന്റെ ഭാര്യയുടെ വീട്ടുവേലക്കാരിയായി ജീവിക്കുന്നു.

തനിക്ക് എല്ലാം നഷ്ടപ്പെടുത്തിയ നയമാന് കുഷ്ഠമാണെന്ന് അവൾ മനസ്സിലാക്കി. സാധാരണ നിലയിൽ നമുക്കൊരു പ്രയാസമുണ്ടാക്കുന്നവർക്ക് എന്തെങ്കിലും സംഭവിച്ചാൽ അത് പ്രവൃത്തിയുടെ ഫലമാണെന്ന് പറഞ്ഞ് സന്തോഷിക്കുന്നവരാണ് എല്ലാവരും. ആ പെൺകുട്ടിയുടെ സ്ഥാനത്ത് മറ്റാരെങ്കിലും ആയിരുന്നുവെങ്കിൽ അവന് ദൈവം കൊടുത്ത ശിക്ഷയാണെന്ന് പറയുമായിരുന്നു. എന്നാൽ ഈ പെൺകുട്ടിയുടെ മനോഭാവം തികച്ചും വ്യത്യസ്തമായിരുന്നു. തന്റെ യജമാനന്റെയും യജമാനത്തിയുടെയും ദുഃഖത്തിന്റെ കാരണം അവൾ ആരാഞ്ഞറിഞ്ഞു. അവരുടെ ദുഃഖത്തിൽ അവളും പങ്കുചേർന്നു. കുഷ്ഠരോഗത്തിന് ചികിത്സ ഇല്ലാത്ത ആ കാലത്ത് അവൾ അതിനുള്ള പരിഹാരം അവളുടെ വിശ്വാസജീവിതത്തിൽ നിന്നും സാക്ഷ്യപ്പെടുത്തുന്നു. അവൾ പറഞ്ഞു "യജമാനൻ ശമര്യയിലെ പ്രവാചകനായ ഏലീശായുടെ അടുക്കൽ പോയിരുന്നു എങ്കിൽ സൗഖ്യം ലഭിക്കുമായിരുന്നു".

അന്യദേശത്തേക്ക് അന്യമതക്കാരുടെ ഇടയിൽ ജീവിച്ചിട്ടും അവൾ അവളുടെ വിശ്വാസം കൈവിട്ടില്ല. അവൾക്കുള്ളവരെല്ലാം നഷ്പ്പെട്ടിട്ടും അന്യദേശത്ത് അടിമയായി പോകേണ്ടി വന്നിട്ടും അവളുടെ വിശ്വാസം ഉപേക്ഷിക്കാൻ അവൾ തയാറായില്ല. ആ വലിയ പ്രതിസന്ധിയുടെ ഘട്ടത്തിൽ ഒരടിമയായിട്ടുകൂടി അവൾ പറഞ്ഞു. തീർച്ചയായും സൗഖ്യം ലഭിക്കും. ജീവനുള്ള ദൈവമുണ്ട്. അവൻ സകലത്തിനും മതിയായവനാണ്. "കൂരിരുൾ താഴ്‌വരയിൽ കൂടി നടന്നാലും ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല. നീ എന്നോടു കൂടെ ഇരിക്കുന്നുവല്ലോ." എന്ന സങ്കീർത്തനക്കാരനായ ദാവീദിന്റെ പ്രത്യാശയും വിശ്വാസവും ഈ പെൺകുട്ടിയിൽ നമുക്ക് കാണുവാൻ സാധിക്കും.

അവളുടെ വാക്കുകേട്ട് നയമാൻ ഏലീശാ പ്രവാചകന്റെ അടുക്കൽ ചെന്ന് യോർദ്ദാൻ നദിയിൽ 7 പ്രാവശ്യം മുങ്ങികുളിച്ച് വിശ്വാസിയായി മടങ്ങി വരുന്നു. ഒരു രാജ്യത്തിന്റെ ഉന്നതനായ ഉദ്യോഗസ്ഥനെയും മറ്റനേകരെയും സത്യദൈവത്തിങ്കലേക്ക് വഴിതെളിച്ചത് പേരുപോലും രേഖപ്പെടുത്താത്ത ഒരു അടിമ പെൺകുട്ടിയുടെ വിശ്വാസമാണ്. വീട്ടു

വേലക്കാരിയുടെ വാക്കു കേൾക്കേണ്ട ഒരു ബാധ്യതയും സാധാരണ യജമാനന്മാർക്കില്ല. ഇവിടെ നയമാന്റെ ഹൃദയ ശ്രേഷ്ഠതയും ദൈവം കാണുന്നു.

താൻ നയിച്ച യുദ്ധത്തിൽ പട്ടുപോയ ഈ പെൺകുട്ടിയുടെ മാതാപിതാക്കളിൽ നിന്നും അവൾക്ക് ലഭിച്ച വിശ്വാസം, അതവൾ കാത്തു സൂക്ഷിച്ചു. നയമാൻ അവളെ സ്വന്തം വീട്ടിലേക്കു കൊണ്ടുവരാൻ കാരണവും അവന്റെ മനസ്സലിവാണ്. ഈ പെൺകുട്ടിയെ അവിടെ ഉപേക്ഷിച്ചു പോന്നാൽ ആരെങ്കിലും പിച്ചിചീന്തും. അല്ലെങ്കിൽ ആരെങ്കിലും അടിമയായി കൊണ്ടുപോകും. അതുകൊണ്ട് തന്നെ നയമാൻ തന്റെ വീട്ടിൽ അവളെ കൊണ്ടു വന്ന് പരിപാലിച്ചു. ഒരു മകളെപ്പോലെ അവളെ കരുതിയതു കൊണ്ടാണ് അവരുടെ ദുഃഖകാരണം അവൾ മനസിലാക്കിയത്. ആ വീട്ടിലും അവളുടെ പ്രാർത്ഥനയും വിശ്വാസവും നിലനിർത്താൻ നയമാനും ഭാര്യയും അനുവദിച്ചു അവളുടെ ചിട്ടയായ ജീവിതവും വിശ്വാസവും പ്രാർത്ഥനാജീവിതവും പ്രതിസന്ധികളിൽ തളരാത്ത പ്രത്യാശയോടെയുള്ള സംസാരവും അവർക്ക് ഒരു മാതൃകയായിതീർന്നു. അതുകൊണ്ട് തന്നെ അവളുടെ വിശ്വാസതീഷ്ണതയിൽ നിന്നും സൗഖ്യം ലഭിക്കുമെന്ന വിശ്വാസം നയമാനുണ്ടായി. ഉടനെ തന്നെ അവൻ ഏലീശാ പ്രവാചകന്റെ അടുക്കലേക്ക് യാത്രയായി. സൗഖ്യം പ്രാപിച്ച് വിശ്വാസവീരനായി തിരിച്ചുവരുന്നു.

പ്രതിസന്ധികളെപോലും സ്നേഹത്തോടെ ഉൾക്കൊണ്ട ഒരു കൊച്ചു പെൺകുട്ടിയുടെ വിശ്വാസം ഏറെ അനുകരണീയമാണ്. ചെന്നുപെടുന്ന സാഹചര്യങ്ങൾ ഏതുമായികൊള്ളട്ടെ നമ്മുടെ വിശ്വാസ ജീവിതത്തിന് മാറ്റം വരുത്തിക്കൂടാ. സാഹചര്യങ്ങളും കാലഘട്ടവും അനുസരിച്ച് മാറ്റുവാനുള്ളതല്ല നമ്മുടെ ജീവിതം. അത് സ്ഥിരമായി നമ്മുടെ ഉള്ളിൽ നിലനിൽക്കേണ്ടതാണ്. ഒരു ഉത്തമനായ സൈന്യാധിപനിൽ തുടങ്ങി രാജാവും ഒരു വലിയ സമൂഹവും സത്യദൈവത്തെ അറിയുവാൻ ഇടയായത് ഈ കൊച്ചു പെൺകുട്ടിയുടെ അചഞ്ചലമായ വിശ്വാസം കൊണ്ട് മാത്രമാണ്.

# മൈലപ്ര വലിയ പള്ളി പെരുന്നാൾ

## മെയ് 6, 7 തീയതികളിൽ

മദ്ധ്യതിരുവിതാംകൂറിലെ അതിപുരാതനമായ ദേവാലയങ്ങളിൽ ഒന്നായ ചരിത്രപ്രസിദ്ധമായ മൈലപ്ര വലിയ പള്ളിയുടെ വലിയ പെരുന്നാൾ 2024 ഏപ്രിൽ 28 മുതൽ മെയ് 7 വരെ കൊണ്ടാടുന്നു. 28-04-24 ഞായറാഴ്ച രാവിലെ അഭി. എബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാനയും തുടർന്ന് പെരുന്നാൾ കൊടിയുമായുള്ള പ്രദക്ഷിണ ശേഷം പെരുന്നാൾ കൊടിയേറ്റ്. 2 പി. എം.ന് ഇടവകയുടെ വിവിധ കുരിശടിയിലേക്കുള്ള കൊടിയേറ്റ് ഘോഷയാത്ര. 28/4/24 മുതൽ 2/5/24 വരെ എല്ലാ ദിവസവും വൈകിട്ട് യഥാക്രമം മുണ്ടുകോട്ടയ്ക്കൽ, വല്യന്തി, പറമ്പിൽ പടി, ഇടക്കര, മന്ദപ്പുഴ എന്നീ സ്ഥലങ്ങളിൽ സ്ഥാപിതമായിരിക്കുന്ന കുരിശടിയിൽ സന്ധ്യാ പ്രാർത്ഥനയും പ്രസംഗവും.

**1/5/24 ബുധൻ** രാവിലെ 9 മണി മുതൽ 10-ാം ക്ലാസ്സു മുതൽ ഡിഗ്രി തലം വരെയുള്ള വിദ്യാർത്ഥികൾക്കു വേണ്ടി മലയാള മനോരമ തൊഴിൽ വീഥിയുടെ സഹകരണത്തിൽ കരിയർ & എംപ്ലോയബി ലിറ്റി കൗൺസിലിംഗ്.

**3/5/24 വെള്ളി** 10 എ.എം. ഒരുക്ക ധ്യാനം, 6 പി.എം. പള്ളിയിൽ സന്ധ്യാ നമസ്കാരം. 6.45 ന് കുരിശടിയിൽ ധൂപ പ്രാർത്ഥന 4/5/24 ശനി 9 എ.എം. തുമ്പമൺ ഭദ്രാസന ബാലസമാജം അർദ്ധദിന ക്യാമ്പ്, 5.30 ന് സന്ധ്യാ നമസ്ക്കാരം, 6 പി.എം. ആചാര്യസ്മൃതി, 6.15 പി.എം. നേതൃത്വസംഗമം

**5/5/24 ഞായർ** അഭി.ഏബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന 9.30 ന് ഇടവകയു ടെ 182-ാം വാർഷികവും, തീർത്ഥാടന സംഗമം ഉദ്ഘാടനം അഡ്വ. റോഷി അഗസ്റ്റിൻ (ജലവിഭവ വകുപ്പ് മന്ത്രി) ജോർജ്ജിയൻ അവാർഡ് ഫോർ എക്സലൻസ് സമർപ്പണം മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിക്കു വേണ്ടി മകൻ അഡ്വ. ചാണ്ടി ഉമ്മൻ എം.എൽ.എ സ്വീകരിക്കുന്നു. 2.15 പി.എം. 30-ാമത് അഖില മലങ്കര ക്വിസ് മത്സരം (സെന്റ് ജോർജ്ജ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ) 5.30 പി.എം. സന്ധ്യാ നമസ്ക്കാരം, 6.15 പി എം. കുടുംബ സംഗമം മുഖ്യാതിഥി ശ്രീ ആന്റോ ആന്റണി എം.പി., മുഖ്യസന്ദേശം നൽകുന്നത് സ്വാമി ഗുരുരത്നം. 6/5/24 തിങ്കൾ രാവിലെ വി. മൂന്നിന്മേൽ കുർബ്ബാന 10 എ.എം. പിതൃസ്മൃതി, 10.30 എ.എം. അഖണ്ഡ പ്രാർത്ഥന (ഇടക്കര സെ. മേരീസ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ) 3.30 പി.എം. വാദ്യമേളങ്ങളുടെ ഡിസ്പ്ലേ 6 പി.എം., പദയാത്രികർക്ക് ദേവാലയത്തിലേക്ക് സ്വീകരണം, 6.15 പി.എം. തീർത്ഥാടക സംഗമം, 6.20 പി.എം. സന്ധ്യാ നമസ്ക്കാരം അഭി. സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലിത്തായുടെ പ്രധാന കാർമ്മികത്വത്തിൽ 7.15 പി.എം. അനുഗ്രഹ സന്ദേശം, 7.30 പി.എം. ഭക്തിനിർഭരമായ വലിയ റാസ, 10 പി. എം. ശ്ലൈഹിക വാഴ്വ് തുടർന്ന് വാദ്യമേളങ്ങളുടെ ഡിസ്പ്ലേ, ലൈറ്റ്ഷോ, ആകാശ ദീപക്കാഴ്ച

**7/5/24 ചൊവ്വ** അഭിവന്ദ്യ സഖറിയാ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിൽ വി മൂന്നിന്മേൽ കുർബ്ബാന, പെരുന്നാൾ സന്ദേശം. പകൽ റാസ. വാഴ്വ്, കൈമുത്ത്, കുട്ടികൾക്ക് ആദ്യ ചോറൂട്ട്, വെച്ചൂട്ട് നേർച്ച, ചരിത്ര പ്രസിദ്ധമായ ചെമ്പെടുപ്പ്, പെരുന്നാൾ കൊടിയിറക്ക്. ഇടവക വികാരി ഫാ. റോയ് മാത്യു, സഹവികാരി ഫാ. എബി റ്റി. സാമുവേൽ, ജനറൽ കൺവീനർ ശ്രീ. പ്രിനു മാത്യൂസ്, പ്രോഗ്രാം കൺവീനർ ബാബു കെ. വർഗീസ്, പബ്ലിസിറ്റി കൺവീനേഴ്സ് പോൾ വർഗീസ്, ബിജു സാം മാത്യു എന്നിവർ ഉൾപ്പെട്ട വിപുലമായ കമ്മിറ്റി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി വരുന്നു.

ഡോ. ജോർജ്ജ് വി. തോമസ്,
വെട്ടിമൂട്ടിൽ, വകയാർ

# പ്രകൃതി സൗഹൃദ സുസ്ഥിര കൃഷി സമ്പ്രദായം




ആധുനിക കാർഷിക സങ്കേതിക വിദ്യകളായ അത്യുല്പാദന ശേഷിയുള്ള വിത്തിനങ്ങൾ, രാസവളങ്ങൾ, രാസകീടനാശിനികൾ, ജലസേചനം എന്നിവ ഉൾപ്പെടുത്തിയ ഉല്പാദന പ്രക്രിയ കാർഷിക ഉല്പാദനം പലമടങ്ങായി വർദ്ധിപ്പിച്ച് നമ്മുടെ രാജ്യത്തും ഹരിതവിപ്ലവം സാധ്യമാക്കി. ഭക്ഷ്യസാധനങ്ങൾക്ക് മറ്റ് രാജ്യങ്ങളെ ആശ്രയിച്ചിരുന്ന ഇന്ത്യ ഇന്ന് ഭക്ഷ്യ ഉൽപാദനത്തിൽ സ്വയം പര്യാപ്തത കൈവരിക്കുകയും ഭക്ഷ്യ ഉൽപന്നങ്ങൾ കയറ്റുമതി ചെയ്യുന്ന ഒരു പ്രമുഖ രാജ്യമായി മാറുകയും ചെയ്തു.

രാസവളങ്ങളും രാസകീടനാശിനികളും ഉപയോഗിച്ചുള്ള തീവ്രമായ കൃഷി രീതികൾ ഉല്പാദനത്തിൽ ഒരു വിപ്ലവം സൃഷ്ടിക്കാൻ കാരണമായെങ്കിലും അവയുടെ ദീർഘകാല ഉപയോഗം പാരിസ്ഥിതിക പ്രശ്നങ്ങൾ സൃഷ്ടിക്കുകയും പ്രകൃതി വിഭവങ്ങളുടെ ശോഷണത്തിനും കാരണമായി സുസ്ഥിരകാർഷിക ഉല്പാദനത്തെ പ്രതികൂലമായി ബാധിച്ചു. കാർഷിക ഉല്പാദനത്തിന് വേണ്ട ഏറ്റവും പ്രധാനപ്പെട്ട അടിസ്ഥാന പ്രകൃതി വിഭവമായ മണ്ണിന് അപചയം സംഭവിക്കുന്നു. അതുവഴി ആവസവ്യവസ്ഥാ സേവനങ്ങൾ നല്കുവാനുള്ള മണ്ണിന്റെ ശേഷി നഷ്ടമായി ക്കൊണ്ടിരിക്കയാണ്. മണ്ണിലെ ജൈവാംശവും ജൈവവൈവിധ്യവും കുറയ്ക്കുകയും ഉല്പാദനത്തിന്റെ പാരിസ്ഥിതിക അടിത്തറ ശുഷ്കമായി ഉല്പാദനം കുറയുകയും രോഗകീടങ്ങൾ വർദ്ധിക്കയും ഭൂഗർഭജലവിതാനം കുറയുകയും ഉണ്ടായി. അന്തരീക്ഷത്തിലെ ഹരിതഗൃഹവാതങ്ങളുടെ അളവ് വർദ്ധിച്ചതു മൂലമുണ്ടായ കാലാവസ്ഥാ വ്യതിയാനവും ആഗോളതാപനവും ഈ പ്രക്രിയയ്ക്ക് ആക്കം കൂട്ടുകയും ചെയ്തു.

നമ്മുടെ ഭക്ഷ്യ ഉല്പാദനപ്രക്രീയയിൽ കാതലായ മാറ്റം വരുത്തി പരിസ്ഥിതിതത്വങ്ങൾ സമന്വയിക്കുന്ന ഒരു കാർഷിക വ്യവസ്ഥയിലേക്ക് മാറേണ്ടകാലം അതിക്രമിച്ചിരിക്കയാണ്. മണ്ണിന്റെ ആരോഗ്യവും പ്രകൃതിയുടെ ആരോഗ്യവും മനുഷ്യന്റെ ആരോഗ്യവും തമ്മിലുള്ള അഭേദ്യമായ ബന്ധം ഇന്ന് പൊതുവേ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ജൈവവളപ്രയോഗത്തിലൂടെയും മണ്ണു സംരക്ഷണപ്രവർത്തനങ്ങളിലൂടെയും കൃഷി സമ്പ്രദായമാറ്റങ്ങളിലൂടെയും മണ്ണിന്റെ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ജൈവാംശം വർദ്ധിപ്പിച്ച് മണ്ണിലുള്ള കോടിക്കണക്കിന് സൂക്ഷ്മ ജീവികളുടെ ജീവൻ നിലനിർത്തി മണ്ണിന്റെ ഫലഭൂയിഷ്ടതയും ആരോഗ്യവും വീണ്ടെടുക്കേണ്ടത് അത്യന്താപേക്ഷിതമാണ്. രാസവളങ്ങളുടെ ഉപയോഗം കുറച്ച് ജൈവവള ങ്ങളും സൂക്ഷ്മാണുവളങ്ങളും കൂടി ഉൾപ്പെടുത്തിയുള്ള ഒരു സംയോജിത വളപ്രയോഗ രീതിയാണ് അഭികാമ്യമായിട്ടുള്ളത് കൃഷിയിടങ്ങളിൽ ലഭ്യമായ ജൈവാവശിഷ്ടങ്ങൾ മണ്ണിരകളുടെയും സൂക്ഷ്മാണുക്കളുടയും സഹായത്തോടെ ഗുണമേന്മയുള്ള ജൈവവളമാക്കി മാറ്റി കൃഷിയിടങ്ങളിൽത്തന്നെ ആവശ്യമുള്ള ജൈവവളം ലഭ്യമാക്കാൻ സാധിക്കും. കമ്പോസ്റ്റു വളങ്ങൾ, കാലിവളം, പച്ചില വളങ്ങൾ, മറ്റു ജൈവവളങ്ങൾ തുടങ്ങിയവ മണ്ണിലെ ജൈവാംശത്തിന്റെ തോത് വർദ്ധിപ്പിക്കുന്നതിനും സൂക്ഷ്മ ജീവികളുടെ പ്രവർത്തനം ത്വരിതപ്പെടുത്തുന്നതിനും ജലാഗികരണ ശേഷി വർദ്ധിപ്പിക്കുന്നതിനും സഹായിക്കും.

രാസവളങ്ങളും രാസകീടനാശിനികളും ഉപയോഗിക്കാതെ തോട്ടത്തിൽ ഉൽപാദിപ്പിക്കുന്ന ജൈവവളങ്ങളും ജൈവീക മാർഗ്ഗങ്ങളും ഉപയോഗിച്ചുള്ള ജൈവകൃഷി സുരക്ഷിതമായ ഭക്ഷണം, ആരോഗ്യ പരിരക്ഷ, പാരിസ്ഥിതിക സന്തുലനം എന്നിവ ലക്ഷ്യമാക്കിയുള്ള ഫലപ്രദമായ കൃഷിരീതിയാണ്. ലോകമെമ്പാടും ഓർഗാനിക്ക് ലേബലുള്ള ഭക്ഷ്യോല്പന്നങ്ങൾക്ക് ഏറെ പ്രീയം കൈവന്നിട്ടുണ്ട്.

ഏകവിള കൃഷി സമ്പ്രദായം ഉപേക്ഷിച്ച് ബഹുവിള കൃഷി സമ്പ്രദായം പ്രോത്സാഹിപ്പി ക്കുന്നത് തോട്ടങ്ങളിലേയും മണ്ണിലേയും ജൈവവൈവിധ്യം വർദ്ധിപ്പിക്കുന്നതിന് സഹായമാകും. ദീർഘകാലവിളകളും ഹൃസ്വകാലവിളകളും ഉൾപ്പെടുത്തിയ ബഹുവിളകൃഷി സമ്പ്രദായം ഭക്ഷ്യസുരക്ഷയ്ക്കും വരുമാന വർദ്ധനവിനും കാലാവസ്ഥാ വ്യതിയാനത്തിന്റെ ആഘാതം കുറയ്ക്കാനും പ്രയോജനപ്പെടും.

കാർഷിക വിളകൾ, തീറ്റപ്പുൽ, കൃഷി, പശു വളർത്തൽ, ആടു വളർത്തൽ, മത്സ്യകൃഷി, തേനീച്ച വളർത്തൽ, കൂൺകൃഷി തുടങ്ങിയ കാർഷിക സംരംഭങ്ങളെ ഏകോപിപ്പിച്ച് പരസ്പരപൂരകങ്ങളായി പ്രവർത്തിക്കുന്ന സമ്മിശ്രകൃഷിരീതി പരമാവധി വരുമാനം നൽകി സാമ്പത്തിക ഭദ്രതയ്ക്കൊപ്പം പോഷക സുരക്ഷയും ഉറപ്പാക്കുന്നതും പ്രകൃതി സൗഹൃദവുമാണ്. ○

## 48-ാം ചരമ വാർഷികം
(മാനേജരച്ചൻ)

**Rev. Fr. T. C. Jacob Thalakulam**

*Manager Old Seminary 1930-1960*
*Manager Catholicate Aramana 1960-1976*
*Chief Editor-Malankara Sabha Magazine*

14-04-2024 ഞായറാഴ്ച ചീരഞ്ചിറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ആചരിക്കും.
വി. കുർബ്ബാനയ്ക്ക് ദേവലോകം അരമന മാനേജർ വന്ദ്യ യാക്കോബ് റമ്പാൻ കാർമികത്വം വഹിക്കും.

## IST DEATH ANNIVERSARY
31-03-2024

**REV. FR. T.C. JOHN**
**THANDALATHU**
**CHEPPAD**

By Loving Family

## മൂന്നാം ചരമവാർഷികം
2024 ഏപ്രിൽ 1

**വെരി. റവ. എം.എം. മാത്യൂസ് കോർഎപ്പിസ്കോപ്പാ**
**ഓലിക്കൽ**
വയലത്തല, റാന്നി

സ്നേഹാദരവുകളോടെ
സന്തപ്ത കുടുംബാംഗങ്ങൾ

For Favours Received






ഒരു വിശ്വാസി



## പൊന്നമ്പി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാലയം

കിഴക്കുപുറം, തുമ്പമൺ ഭദ്രാസനം



# പൊന്നമ്പി പള്ളിപ്പെരുന്നാൾ

**2024 ഏപ്രിൽ 21 മുതൽ മെയ് 7 വരെ**



- കൊടിമരഘോഷയാത്ര
- കൊടിയേറ്റ്
- വി.കുർബ്ബാന
- പിതൃസ്മൃതി
- ദൈവീകരണ ശുശ്രൂഷ
- ഭദ്രാസന പ്രാർത്ഥനയോഗ മീറ്റിംഗ്
- ജീവകാരുണ്യപദ്ധതികളുടെ ഉദ്ഘാടനം
- കുടുംബസംഗമം
- പ്രവാസി സംഗമം
- നേർച്ചസ്വീകരണഘോഷയാത്ര
- തീർത്ഥാടകസംഗമം
- പെരുന്നാൾ റാസ
- ശ്ലൈഹിക വാഴ്‌വ്
- പകൽറാസ
- വെച്ചൂട്ട്
- കൊടിയിറക്ക്



എല്ലാ വെള്ളിയാഴ്ചയും
രാവിലെ 9.00 മുതൽ
ധ്യാനവും
വിശുദ്ധ കുർബ്ബാനയും
ഉണ്ടായിരിക്കുന്നതാണ്



*In Ever loving memory of*



Our Beloved (Appachen)

# Shri. A.S. Varghese

(18 DECEMBER 1937 - 18 APRIL 2021)

**WE VOW TO FOLLOW THE INSPIRING LEGACY BASED ON LOVE, COMPASSION & TRUE HUMAN VALUES**

In the sweet by & by, we shall meet on that
beautiful shore & our spirit shall sorrow no more.

*With prayers,*
Mrs. Sosamma Varghese (Wife),
Children & Grand Children,
Bhilai



മലങ്കര ഓർത്തഡോക്സ് സഭയുടെ മാനവശാക്തീകരണ വിഭാഗത്തിന്റേയും (Ministry of Human Empowerment) ഐക്കൺ ചാരിറ്റീസിന്റേയും സംയുക്ത ആഭിമുഖ്യത്തിൽ പഠനത്തിൽ സമർത്ഥരും നിർദ്ധനരുമായ വിദ്യാർത്ഥികൾക്ക് വർഷം തോറും നൽകിവരുന്ന ഐക്കൺ എക്സലന്റ്സ് അവാർഡ് പരിശുദ്ധ കാതോലിക്കാ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ സമ്മാനിച്ചു. ദേവലോകം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ നടന്ന ചടങ്ങിൽ റവ. ഡോ. കെ. എം. ജോർജ്ജ് അദ്ധ്യക്ഷനായിരുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ അനുഗ്രഹ പ്രഭാഷണവും അവാർഡ് വിതരണവും നടത്തി. മാനവശാക്തീകരണ വിഭാഗം ഡയറക്ടർ ഫാ. പി. എ.ഫിലിപ്പ്, ഫാ. ഷിബിൻ വർഗ്ഗീസ് (മാനവശാക്തീകരണ വിഭാഗം നിലയ്ക്കൽ ഭദ്രാസനം) ഐക്കൺ ചാരിറ്റീസ് വൈസ് ചെയർമാൻ ശ്രീ. ജോർജ്ജ് ഏബ്രഹാം, എന്നിവർ നേതൃത്വം നൽകി. ഇക്കൊല്ലം ഇന്ത്യയിൽ ആകമാനമുള്ള 616 വിദ്യാർത്ഥികളാണ് അവാർഡിന് അർഹരായത്. അവരിൽ 115 പേർക്കുള്ള അവാർഡാണ് ചടങ്ങിൽ നൽകിയത്. ഐക്കൺ ഇക്കൊല്ലം മുതൽ ഏർപ്പെടുത്തിയിരിക്കുന്ന ഉമ്മൻചാണ്ടി മെമ്മോറിയൽ എക്സലൻസ് അവാർഡ് ഐക്കൺ സ്കോളർഷിപ്പോടെ പഠിച്ച് ഉന്നത വിജയം നേടിയ ഡോ. ആകാശ് രാജുവിന് പരിശുദ്ധ കാതോലിക്കാ ബാവാ സമ്മാനിച്ചു.



J. C. ഡാനിയേൽ ഫൗണ്ടേഷൻ മികച്ച ക്യാമറാമാനുള്ള അവാർഡ് ലഭിച്ച ജോബി മാത്യുവിന് ഇടവക പള്ളിയായ തൊടുപുഴ സെന്റ് മേരീസ് സുറിയാനി പള്ളി ആദരിച്ചു. വികാരി ഫാ. ബിനോയിന്റെയും ട്രസ്റ്റിമാരായ ജോയ് പൊറ്റംക്കോട്ടിലിന്റെയും രാജൻ ചെറുകുന്നലിന്റെയും സാന്നിധ്യത്തിൽ ഇടവക മെത്രാപ്പോലീത്ത ഡോ. തോമസ് മാർ അത്താനാസിയോസ് മെമെന്റോ നൽകി ആദരിച്ചു.



കുർത്തമല: അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലിമ്മീസ് വലിയ മെത്രാപ്പോലീത്തയുടെ പൗരോഹിത്യ വജ്ര ജൂബിലി ആഘോഷം മാതൃ ഇടവകയായ കൂർത്തമല സെന്റ് മേരീസ് പള്ളിയിൽ നടത്തപ്പെട്ടു. വികാരി വന്ദ്യ വൈ തോമസ് അച്ചന്റെ അധ്യക്ഷതയിൽ കൂടിയ യോഗം മലങ്കര സഭയുടെ പരമാധ്യക്ഷൻ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉൽഘാടനം ചെയ്തു. വജ്രജൂബിലി ജീവകരുണ്യ പദ്ധതികളുടെ ഉൽഘാടനം ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പൊലീത്ത നിർവ്വഹിച്ചു. എം. ജി. യൂണിവേഴ്സിറ്റി മുൻ വൈസ് ചാൻസലർ ഡോ. സിറിയക് തോമസ് മുഖ്യപ്രഭാഷണം നടത്തി.

ജൂബിലിയോട് അനുബന്ധിച്ചു ഇടവക നിർമ്മിച്ച് നൽകുന്ന ഭവനത്തിന്റെ താക്കോൽ ദാനം, ജീവനോപാധി വിതരണം, ഫലവൃക്ഷത്തൈ വിതരണം, സുവിനീർ പ്രകാശനം എന്നിവ നടത്തപ്പെട്ടു.

വൈദീക ട്രസ്റ്റി ഫാ. തോമസ് അമയിൽ, വൈദീക സെമിനാരി അധ്യാപകൻ ഫാ. ഡോ. നൈനാൻ കെ ജോർജ്ജ്, ഭദ്രാസന സെക്രട്ടറി ഫാ. പി. കെ. കോശി. റവ. എബ്രഹാം പണിക്കർ ജി, സഭ മാനേജിങ് കമ്മറ്റി അംഗം അഡ്വ. എബ്രഹാം ജി., ഫാ പോൾസൺ ജോൺ, ട്രസ്റ്റി തോമസ് ജോർജ്ജ്, സെക്രട്ടറി ചിൽസ് തോമസ് കോശി, അഡ്വ. വി. സി. സാബു എന്നിവർ പ്രസംഗിച്ചു.



കേരള യൂണിവേഴ്സിറ്റി എം. എഡ് മാത്തമാറ്റിക്സ് പരീക്ഷയിൽ രണ്ടാം റാങ്ക് ലഭിച്ച രമ്യ ഷാജു (എൻ. എസ്. എസ് ട്രെയിനിങ് കോളേജ്, പന്തളം). മാത്തൂർ, ആശാരിയേത്ത് ഉഷാ ഭവനിൽ ഷാജു എം. ജോർജിന്റെയും ജിജി ഷാജുവിന്റെയും മകളാണ്.

## സിവിൽ സർവീസ് പരിശീലനത്തിന് സ്കോളർഷിപ്പ്

മലങ്കര ഓർത്തോഡോക്സ് സഭയുടെ നേതൃത്വത്തിൽ ആരംഭിച്ച കേരളത്തിലെ ആദ്യ സിവിൽ സർവീസ് പരിശീലന കേന്ദ്രമായ IAS HUB CIVIL SERVICE ACADEMY സിവിൽ സർവീസ് പരിശീലനത്തിന് സ്കോളർഷിപ് നൽകുന്നു. 1992ൽ ആരംഭിച്ച അക്കാഡമിയിൽ നിന്നും 200- ൽ അധികം വിദ്യാർത്ഥികൾ UPSC പരീക്ഷയിൽ വിജയം കൈവരിച്ചിട്ടുണ്ട്. പരീക്ഷയിൽ ലഭിക്കുന്ന score ന്റെ അടിസ്ഥാനത്തിൽ ഉദ്യോഗാർത്ഥികൾക്ക് സൗജന്യമായോ ഫീസ് ഇളവ് നേടിയോ പരിശീലനം ലഭിക്കും. **കൂടുതൽ വിവരങ്ങൾക്ക് : ഫാ. സജി മേക്കാട്ട് 9496800217. ഫാ. അഡ്വ. അൽവിൻ എബ്രഹാം സൈമൺ 7503821180**



പരുമല സെമിനാരിയിലെ നവീകരിച്ച ഓഫീസ് മന്ദിരത്തിന്റെ കൂദാശ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ നിർവഹിച്ചു. അഭി. ഏബ്രഹാം മാർ എപ്പിഫാനിയോസ്, അഭി.ഡോ.മാത്യൂസ് മാർ തിമോത്തിയോസ്, അഭി. യൂഹാനോൻ മാർ പോളിക്കാർപ്പോസ്, അഭി. ഡോ.ജോഷ്വാ മാർ നിക്കോദിമോസ് എന്നീ മെത്രാപ്പോലീത്താമാരും പരുമല സെമിനാരി കൗൺസിൽ അംഗങ്ങൾ, നിരണം ഭദ്രാസന സെക്രട്ടറി ഫാ.അലക്സാണ്ടർ ഏബ്രഹാം, പരുമല ആശുപത്രി സി.ഇ.ഒ. ഫാ. എം.സി. പൗലോസ്, പരുമല സെമിനാരി മാനേജർ വന്ദ്യ കെ.വി.പോൾ റമ്പാൻ, അസി. മാനേജർമാരായ ഫാ. ജെ.മാത്തുക്കുട്ടി, ഫാ.എൽദോസ് ഏലിയാസ് എന്നിവരും ചടങ്ങിൽ സംബന്ധിച്ചു. എഞ്ചിനീയർ ശ്രീ. വർക്കി ജോണിന് പരി.ബാവാ തിരുമേനി ഉപഹാരം സമർപ്പിച്ചു. പരുമല സെമിനാരി യുവജനപ്രസ്ഥാനത്തിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി രോഗികൾക്കുള്ള ചികിത്സാ സഹായ വിതരണവും ഇതോടനുബന്ധിച്ച് നടന്നു.

## സപ്തദിന സഹവാസ ക്യാമ്പ്

ശാസ്താംകോട്ട സെന്റ് ബേസിൽ ബൈബിൾ സ്കൂളിൽ സപ്തദിന സഹവാസ ക്യാമ്പ് നടത്തപ്പെടുന്നു. ആത്മീയവളർച്ചയ്ക്കും വേദപഠനത്തിനും വ്യക്തിത്വ വികസനത്തിനും ആരാധന അനുഭവത്തിനുമായി 15 വയസ്സിനു മുകളിലുള്ള ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം ക്രമീകരിക്കുന്ന സപ്തദിന സഹവാസ ക്യാമ്പ് 2024 ഏപ്രിൽ 14 മുതൽ 27 വരെ നടത്തുവാൻ ദൈവത്തിൽ ശരണപ്പെടുന്നു. 2024 ഏപ്രിൽ 14 മുതൽ 20 വരെ പെൺകുട്ടികൾക്കും ഏപ്രിൽ 21 മുതൽ 27 വരെ ആൺകുട്ടികൾക്കും പ്രത്യേകം ബാച്ചുകളായി ക്ലാസുകൾ നടത്തപ്പെടുന്നു.

**രജിസ്ട്രേഷൻ ഫീസ് 1500**
**കൂടുതൽ വിവരങ്ങൾക്ക്:**
**9526763518, 9847837017**

*For Favours Received*



V.Rev. M.E. Eapen
Cor-episcopa Purakulath



V.Rev. E.A. Philipose
Cor-episcopa Elamkavunkal

By: Sudha Eapen



പൗരോഹിത്യ ശുശ്രൂഷയിൽ 25 വർഷം പൂർത്തിയാക്കിയ വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിലിനെ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ പൊന്നാട അണിയിച്ച് ആദരിക്കുന്നു.

## വാർഷിക സമ്മേളനം

അഖില മലങ്കര സന്യാസ സമൂഹത്തിന്റെ വാർഷിക സമ്മേളനം 2024 ഏപ്രിൽ 16 മുതൽ 19 വരെ നാഗ്പൂർ സെ. തോമസ് സെമിനാരി, ഭിലായ് സെ. തോമസ് ആശ്രമം എന്നിവിടങ്ങളിൽ നടത്തപ്പെടുന്നു. ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള സന്ന്യ സ്ഥർ സംബന്ധിക്കും. HG ഗീവർഗീസ് മാർ കൂറിലോസ്, അഭി. യാക്കോബ് മാർ ഐറേനിയോസ്, അഭി. അലക്സി യോസ് മാർ യൗസേബിയോസ്, അഭി. സക്കറിയ മാർ സേവേറി യോസ് എന്നീ പിതാക്കന്മാരും, ബഹുമാന്യ രായ സിസ്റ്റേഴ്സും, വന്ദ്യ റമ്പാച്ചന്മാരും, വൈദീക ശ്രേഷ്ഠരും നേതൃത്വം നൽകും. 'സമ്പൂർന്നതയുടെ ബന്ധമായ സ്നേഹം ധരിപ്പിൻ' എന്നതാണ് ഈ വർഷത്തെ മുഖ്യ ചിന്താവിഷയം. ധ്യാനങ്ങൾ, വേദപഠന ക്ലാസ്സുകൾ, ആനു കാലിക വിഷയങ്ങൾ ആസ്പദമാക്കിയുള്ള ചർച്ചകൾ, കൽക്കട്ട ഭദ്രാസനത്തിലെ വിവിധ ദൈവാലയ സന്ദർശനം, ഭിലായ് മിഷൻ ദർശനം, എന്നിവയും ക്രമീകരിച്ചിട്ടുണ്ട്. ഒരുക്കങ്ങൾ എല്ലാം പൂർത്തിയായതായി ഫാ. മത്തായി ഒ.ഐ.സി., ഫാ. കെ.റ്റി. വർഗീസ്, ഫാ. സുബിൻ സാം എന്നിവർ അറിയിച്ചു.



കോട്ടയം ഭദ്രാസനത്തിലെ വെള്ളക്കുട്ട സെന്റ് തോമസ് ഇടവകാംഗം, ഭോപ്പാൽ യൂണിവേഴ്സിറ്റിയിൽ നിന്നും നഴ്സിംഗിൽ ഡോക്ടറേറ്റ് നേടിയ ചങ്ങനാശ്ശേരി ചെത്തിപ്പുഴ സെൻറ് തോമസ് നഴ്സിംഗ് കോളേജ് പ്രിൻസിപ്പൽ പ്രൊഫ. ഷൈല ഐപ്പ് വർഗീസ്. പയ്യപ്പാടി പൊടിമറ്റം കുടുംബാംഗമാണ്. ഭർത്താവ് ഐപ്പ് വർഗീസ് കോട്ടയം ബി. സി.എം. കോളേജ് സോഷ്യൽ വർക്ക് വിഭാഗം മേധാവിയായും OSSAE പരീക്ഷ കൺട്രോളറായി (അക്കാഡമിക്ക്) സേവനമനുഷ്ഠിക്കുന്നു.



# CHRISTIAN
## COLLEGE of ENGINEERING & TECHNOLOGY
KAILASH NAGAR-BHILAI



**MGM** GROUP OF INSTITUTIONS

MORE THAN **60** YEARS IN EDUCATION









**25+** Years of Excellence

**50%** MINORITY SCHOLARSHIP

IN CAMPUS **HOSTEL** FOR BOYS & GIRLS

**DISCOVER THE BRIGHTEST OPTIONS FOR PROMISING CAREERS**

### M.TECH
- NANO TECHNOLOGY
- CAD/CAM ROBOTICS
- HIGH VOLTAGE

### B.TECH
- COMPUTER SCIENCE & ENGG.
- ELECTRICAL ENGG.
- ELECTRONICS & TELE. ENGG.
- MECHANICAL ENGG.

LATERAL ADMISSION FOR DIPLOMA HOLDERS

### NEW COURSES
- ARTIFICIAL INTELLIGENCE & MACHINE LEARNING
- ARTIFICIAL INTELLIGENCE & DATA SCIENCE
- MASTER OF COMPUTER APPLICATIONS (MCA)
- DIPLOMA IN COMPUTER SCIENCE ENGINEERING
- DIPLOMA IN ELECTRICAL ENGINEERING
- DIPLOMA IN MECHANICAL ENGINEERING

### Ph.D
- ELECTRONICS & TELECOMM.
- APPLIED MATHEMATICS
- APPLIED PHYSICS

CENTRAL LIBRARY | ROBOTICS LAB | LANGUAGE LAB | HIGH VOLTAGE LAB | NANOTECHNOLOGY LAB | MULTI-GYM

### ELIGIBILITY CRITERIA

**For C.G. Students**

Class 12th - Physics, Chemistry & Mathematics (PCM) II) Appeared Engineering Entrance Exam (CGPET)

**For Outside C.G. Students**

Class 12th - Physics, Chemistry & Mathematics (PCM) II) Appeared Engineering Entrance Exam CGPET or JEE (All India)

### ENTRANCE EXAM

(For B.Tech Courses)
**CG-PET**
**6th June 2024**

...

(For Diploma Courses)
**CG-PPT**
**23rd June 2024**

...

**CG Pre-MCA**
**30th May 2024**

### SCHOLARSHIP
- ST. THOMAS MISSION SCHOLARSHIP
- SILVER JUBILEE PROJECT 50% SCHOLARSHIP FOR CHRISTIAN STUDENTS
- MAR THEODOSIUS MEMORIAL SCHOLARSHIP
- SPECIAL SCHOLARSHIP FOR TOPPERS AND THOSE WHO SCORE ABOVE 80%
- 50% SCHOLARSHIP FOR MERITORIOUS STUDENTS
- Dr.SANDHYA PILLAI MEMORIAL SCHOLARSHIP FOR 'CCETIANS'
- SHRI JOHN JACOB MERITORIOUS SCHOLARSHIP FOR EWS STUDENTS

### GET IN TOUCH
For information on our course and entry requirements contact

**Chhattisgarh :** +91 99819 91429, +91 942 555 7762
**North East, Nagaland :** +91 87877 98831
**Bihar, Jharkhand & West Bengal :** +91 99346 90200

**Visit us:**
Kailash Nagar, Industrial Estate
MP Housing Board, Bhilai 490026

AS A STUDENT AT CHRISTIAN COLLEGE YOU'LL BE JOINING A COMMUNITY OF LIKE-MINDED PEOPLE WHO WANT TO EXCEL.



**Find out more at**
www.ccetbhilai.ac.in

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2024-26
License No. KL/CR/KTM/WPP-07/2024-26
Licensed to Post Without Pre-Payment

Published on
10 April/2024



PRINTED & PUBLISHED BY FR. THOMAS RAJU FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH THOMAS ALIAS FR. REJI THOMAS